# ദിവാൻപേഷ്കാർ

# പി. ശങ്കുണ്ണിമേനോൻ.

(൦)

ആർ. കളത്തുഅയ്യർ

എഴുതിയതു്.




S. V. Press, Trivandrum.

1098

# Introduction.

---

MR. R. KULATHU AIYAR, the talented author of the life-sketches of several eminent Travancore statesmen, has requested me to write a foreword to his latest contribution to Malayalam biographical literature, the life of Dewan Peishkar Sankunni Menon, and it is to me a matter of heart-felt pleasure to comply with that request, especially as I find that Mr. Kulathu Aiyar has made that request in pursuance of instructions received from Mr. K. P. Padmanabha Menon, the son of Mr. Sankunni Menon, that I should be made to revise his book and write an introduction. The late Mr. K. P. Padmanabha Menon and myself were fellow-labourers for long in the field of Malabar History and the literary relationship that subsisted between us was ever of the warmest and most intimate character.

The late Mr. Sankunni Menon, the history of whose long and eventful life is sketched by Mr. Kulathu Aiyar in the following pages with the practical skill of a professional artist was one of the makers of modern Travancore in the truest sense of that expression. Mr. Sankunni Menon was not a native of Travancore. He came from Malabar to this country

for purposes of study and began his career as a salt contractor for the Sirkar. How from a petty clerkship on Rs. 10/- he rose step by step with sure-footed steadiness to the proud position of Senior Dewan Peishkar on Rs. 800, and how Ruler after Ruler, Dewan after Dewan and Resident after Resident praised and petted him for services unselfishly rendered in various walks of official life are details which I shall not stop to recount. I have not the least hesitation in affirming that the virile intellect and versatile equipment that won these distinctions for the hero of our story are as rare as they are remarkable in any age and country. Mr. Sankunni Menon was a born leader of men and even the fragments of the diary of his early days fortunately preserved for us reveal the stuff of which his personality was made As an executive officer, as an organising secretary, as a tour agent, and as a detector and suppressor of crime, he stood head and shoulders above the luminaries of his generation. The annual administration reports written by him in his capacity as Dewan Peishkar show what consummate grip he had over the fundaments of state-craft. The first seeds of popular education in this country were sown by him. Wherever he went, augean stables were transformed into paradises of cleanliness.

Government reposed unbounded reliance on his energy, integrity, ability experience, tact and judgment, and there was no situation of difficulty in his day that did not call forth the exercise of his virtues and talents. The magnanimity of his conduct towards Raja Sir. T. Madhava Rao on the eve of his departure from Travancore and the altruistic patriotism with which he declined the offer of the Dewanship of the State in favour of the late Mr Nanu Pillai are episodes in the life of this truly great man, that have a touch of the romantic about them, and that are sure to leave a lasting impression on the readers of this book.

Great as were the services rendered by Mr. Sankunni Menon in the cause of the moral and material uplift of the land of his adoption, the services that he rendered in the cause of its annals and antiquities were even greater. His *History of Travancore* is the only connected, complete and authoritative work on the subject that we possess even at the present day after so many decades of research, and it is an added testimony to the capaciousness of his genius that he should have found time in the midst of his arduous official duties to collect the necessary materials for that publication. It has been said

that the man who possessed alike the fervour of passionate interest and the coolness of rigid impartiality would be the perfect historian, but then such a man might chance to be a God in disguise. It would be sacrilageous on my part to claim for Mr. Sankunni Menon any attribute of divinity; but I might be permitted to say without fear of contradiction that he has endeavoured to move as near to perfection in his line as one in his position possibly could, and in spite of its inevitable blemishes, his *History*, as a faithful record of human events, takes a higher rank than many a similar work written by men with infinitely better outfit and opportunity. All honour to Mr. Sunkunni Menon for having utilised his leisure hours for the publication of this work. By his own hand he has raised a monument for himself more enduring than brass or marble and by his own talents he has left a legacy more precious than coin or bank-note to all future generations.

It is the life-sketch of such a man, an ardent patriot, a gifted writer and a far-sighted statesman, to whose lot it has fallen to leave an imperishable name and an inspiring example, that Mr. Kulathur Aiyar has now essayed to present to the public in an eminently attractive and readable form, and need

I say how warmly I appreciate his labours and how heartily I congratulate him on the unqualified success that has attended his labours? I am sure that the Malayalam-speaking millions of Kerala will cherish this little biography as one of their proudest possessions and bless its enterprising author for this singularly appropriate gift from his pen.

Trivandrum, 3-11-22. S. Parameswara Aiyar.



ദിവാൻബഹദൂർ പി. ശങ്കുണ്ണിമേനോൻ.

## ദിവാൻപേഷ്കാർ

# പി. ശങ്കുണ്ണിമേനോൻ.



ധമ്മരാജ്യം എന്നു ലോകമൊട്ടുക്കു പ്രസിദ്ധമായ തിരുവിതാംകൂർ രാജ്യത്തിന്റെ പഴയകാലത്തെ സ്ഥിതി ഏറ്റവും ശോചനീയമായിരുന്നു. രാജ്യത്തുണ്ടായിരുന്ന കുഴപ്പങ്ങൾക്കു കണക്കില്ല. സക്കാർ ഉദ്യോഗസ്ഥന്മാരിൽ അധികംപേരും വലിയ കൈക്കൂലിക്കാരും കൊള്ളക്കാരും ആയിരുന്നു. തങ്ങൾക്കു വല്ലതും കിട്ടണം എന്നല്ലാതെ രാജ്യത്തിനു ക്ഷേമം ഉണ്ടാകണം എന്നോ പ്രജകൾക്കു ഗുണം സിദ്ധിക്കണം എന്നോ ഉള്ള ആഗ്രഹം അവക്കു ആക്കുംതന്നെ ഉണ്ടായിരുന്നില്ല. സ്വാത്ഥതൽപരന്മാരായ ഉദ്യോഗസ്ഥന്മാരുടെ ഭരണം നിമിത്തം രാജ്യത്തിലെ മുതലെടുപ്പും വളരെ കുറവായിത്തന്നെ ഇരുന്നു. അന്നു ശമ്പളക്കാക്കു ഒരു വഷത്തിലധികമുള്ള ശമ്പളങ്ങൾ കുടിശ്ശികയായി കിടക്കുക പതിവായിരുന്നു. ജനോപദ്രവകരമായി രാജ്യത്തിൽ അനേകവിധം അനാവശ്യകങ്ങളായ ചുങ്കങ്ങൾ ഉണ്ടായിരുന്നു. ഗതാഗതത്തിനു അനേകം ബുദ്ധിമുട്ടുകൾ നേരിട്ടിരുന്നതിനാൽ കച്ചവടക്കാക്കു വളരെ പ്രതിബന്ധങ്ങൾ ഉണ്ടായിരുന്നു. കവച്ച്, കളവ്, കള്ളനാണയം, കള്ളാധാരം

ഇവരെകൊണ്ടുള്ള ഉപദ്രവവും ഒട്ടും ചില്ലറയായിരുന്നില്ല. ആകപ്പാടെ അക്കാലത്തെ ജനങ്ങൾക്ക തീരെ സമാധാനമില്ലായിരുന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. ഇങ്ങനെയുള്ള അഴിമതികളേയും അക്രമങ്ങളേയും നിറുത്തി കഴപ്പങ്ങളെ തീൎത്ത ജനങ്ങൾക്ക ക്ഷേമത്തേയും രാജ്യത്തിന് ഐശ്വൎയ്യത്തേയും ഉണ്ടാക്കി തിരുവിതാംകൂറിനെ മാതൃകാരാജ്യമാക്കിത്തീൎത്ത രണ്ടുമഹാരാജാക്കന്മാരേയും ദിവാൻ മാധവരായരേയും ഏററവും ശ്ലാഘനീയമാംവണ്ണം സഹായിച്ച പ്രധാനോദ്യോഗസ്ഥന്മാരിൽ ഒരാളായിരുന്നു നമ്മുടെ കഥാനായകനായ ദിവാൻ പേഷ്കാർ ശങ്കുണ്ണിമേനോൻ.

ഈ മഹാൻ കൊല്ലം ൯൯൦-ാമാണ്ട് ധനുമാസം ൮-ാം൹ പൂരുരട്ടാതി നക്ഷത്രത്തിൽ ബ്രിട്ടീഷ് ശീമ തെക്കെ മലയാളം ജില്ലയിൽ ചേൎന്ന പൊന്നാനി താലൂക്ക നാട്ടിക അംശത്തിൽ തൃപ്രയാർ എന്ന സ്ഥലത്തു ഒരു പ്രസിദ്ധപ്പെട്ട നാടുവാഴിയുടെ പുത്രനായി ജനിച്ചു. അദ്ദേഹത്തിന്റെ അച്ഛൻ പഴഞ്ചേരി (ബ്ളാഹയിൽ) കണ്ടുണ്ണിനായർ ചാവക്കാട്ട് എന്ന ദിക്കിലെ ഒരു പ്രസിദ്ധനാടുവാഴിയായിരുന്നു. മുൻകാലങ്ങളിൽ ഈ പ്രദേശങ്ങളിലെ നാടുവാഴികളുടെ അധികാരങ്ങളും അവസ്ഥകളും ഒട്ടും ചില്ലറയായിരുന്നില്ല. ഇവർ രാജാക്കന്മാരുടെ കീഴിൽ ഉള്ള ഇടപ്രഭുക്കന്മാരായിരുന്നു എന്നു വരികിലും അവരവരുടെ നാടുകളിലെ പൂൎണ്ണാധികാരം ഈ നാടുവാഴികൾക്കുണ്ടായിരുന്നു. അക്കാലങ്ങളിൽ നാടുവാഴികൾക്കുണ്ടായിരുന്ന അധികാരങ്ങളേയും, അവരുടെ രാജ്യഭരക്ര

മഠത്തെയും മററും പററി കൊച്ചിസ്റ്റേററ്മാനുവൽ എന്ന പുസ്തകത്തിൽ ഇപ്രകാരം പറഞ്ഞുകാണുന്നു. *

"ക്രൈസ്തവം ഏകദേശം എട്ടുമുതൽ പതിനഞ്ചുവരെയുള്ള നൂററാണ്ടുകളിൽ യൂറോപ്പുരാജ്യത്തു നടപ്പുണ്ടായിരുന്നതുപോലെയുള്ള ഒരു സമ്പ്രദായത്തെ ഏറെക്കുറെ അടിസ്ഥാനമാക്കീട്ടാണ് രാജ്യഭാരം നടത്തപ്പെട്ടിരുന്നതു്. രാജാവിന്റെതന്നെയായിരുന്നു സർവ്വാധിപത്യം. പക്ഷെ അതാതു നാടുകളിലെ ഭരണം അദ്ദേഹത്തിന്റെ കീഴിലുള്ള പരമ്പരയായ പ്രഭുക്കന്മാരുടെ അധീനത്തിലായിരുന്നു. രാജ്യമാസകലം പലവലിപ്പത്തിലുമുള്ള നാടുകളായി ഭാഗിക്കപ്പെട്ടിരുന്നു. അവ ഓരോന്നിലും നാടുവാഴി എന്നു പറയപ്പെടുന്ന ഒരു പരമ്പരപ്രഭു അധിപനുമായിരുന്നു. യുദ്ധസംബന്ധമായ കാര്യങ്ങൾക്കും മററുമായി നാടുകളോരോന്നും ദേശങ്ങളായി അംശിക്കപ്പെട്ടിരുന്നു. അവയിൽ ചിലതു ദേശവാഴികളുടെ അധികാരത്തിലായിരുന്നു. മററു ചിലതു് നാടുവാഴികളുടെയോ രാജാവിന്റേയോ സ്വകാര്യസ്വത്തായിരുന്നതിനാൽ നേരിട്ട് അവർ തന്നെയോ അല്ലെങ്കിൽ അവർ നിയമിച്ചിരുന്ന അധികാരികളോ ആണ് അവയെ ഭരിച്ചിരുന്നതു്. ദേശങ്ങളും അംശിക്കപ്പെട്ടിരുന്നു. പക്ഷെ ആ വിഭാഗം ഭൂമിയെ സംബന്ധിച്ചായിരുന്നില്ല. നമ്പൂരിമാരുടെ ഗ്രാമം, നായന്മാരുടെ തറ, താണജാതിക്കാരുടെ ചേരി എന്നിങ്ങനെ ജാതിഭേദത്തെയോ, വർഗ്ഗത്തെയോ അ

* Cochin State Manual, Malayalam. Page 71 to 74.

നുസരിച്ച് പല ഖണ്ഡങ്ങളായിട്ടാണ് അവ വിഭജിക്കപ്പെട്ടിരുന്നത്. ഈ വക വിഭാഗങ്ങളുടെ അതിർകൾ ഏറെക്കുറെ വ്യക്തമായിരുന്നുവെങ്കിലും തമ്മിൽ അങ്ങോട്ടുമിങ്ങോട്ടും കടന്നു കിടന്നിരുന്നു. മലയാളത്തിലുള്ള നാടുകൾക്കും ദേശങ്ങൾക്കും അന്യരാജ്യങ്ങളിൽ അതുപോലെതന്നെയുള്ള ഭൂവിഭാഗങ്ങൾക്കും തമ്മിൽ വ്യത്യാസമുണ്ട്. ഇത്ര പട്ടണങ്ങളും ഗ്രാമങ്ങളും ഉണ്ട് എന്നതിനുപകരം അവയിൽ ഇത്ര നായന്മാരുണ്ട് —കോടകരനാട്ടിലെ 'അഞ്ഞൂററ്' അന്നമനാട്ടിലെ 'നാനൂററ്,' ചെങ്ങഴിനാട്ടിലെ 'മുന്നൂററ്'— എന്നിങ്ങനെയാണ് പറഞ്ഞുവന്നിരുന്നത്. ഓരോ സംഘക്കാരുടെയും കാര്യങ്ങളെ ജാതിക്രമംപോലെ ഗ്രാമണികൾ, കാരണവന്മാർ, തണ്ടാന്മാർ മുതലായിട്ടുള്ള അതാതു തലവന്മാരാണ് ഭരിച്ചുവന്നിരുന്നത്. തറയെ സംബന്ധിച്ച കാര്യങ്ങളെല്ലാം കാരണവന്മാർ നോക്കിവന്നിരുന്നു. തങ്ങളുടെ യജമാനന്മാരുടെ വസ്തുക്കൾ കൃഷിചെയ്യുന്നകാര്യത്തിൽ അവർ മേലന്വേഷണവും ചെയ്തിരുന്നു. പ്രഭു ഒരു രാജാവോ, നാടുവാഴിയോ, ദേശവാഴിയോ, അല്ലെങ്കിൽ വെറും ഒരു ജന്മിയോ ആയിരിക്കും. അദ്ദേഹത്തിന്റെ അടുക്കൽ നിന്ന് അവർ വിളവിൽ ഒരോഹരി തങ്ങളുടെ കാലക്ഷേപത്തിനായി വാങ്ങുകയും, അതിനുപകരം ആവശ്യപ്പെടുമ്പോഴെല്ലാം അദ്ദേഹത്തെ യുദ്ധത്തിനു സഹായിക്കുകയും ചെയ്തിരുന്നു. ദേശവാഴികളുള്ളേടത്തെല്ലാം അവരാണ് ദേശകാര്യങ്ങൾ അന്വേഷിച്ചിരുന്നത്. രാജാവോ, നാടുവാഴിയോ അയച്ചിരുന്ന കല്പ

നകളെല്ലാം അവർ വേണ്ടപോലെ നടത്തിക്കുകയും ചെയ്തിരുന്നു. അവർ നാടുവാഴികളുടെ അധികാരത്തിൽപ്പെട്ട പടനായകന്മാരും കൂടിയായിരുന്നു. പോരിന്നായിട്ടാവശ്യപ്പെടുന്ന സമയങ്ങളിൽ അവർ തങ്ങളുടെ നായന്മാരുടെ തലവന്മാരായി പടപുറപ്പെട്ട് പോവുകയും ചെയ്തിരുന്നു. അവരവരുടെ നാട്ടുകളിൽ യുദ്ധസംബന്ധമായ കാര്യങ്ങളിലും മററു രാജ്യകാര്യങ്ങളിലും നാടുവാഴികൾക്കധികാരമുണ്ടായിരുന്നു. എന്നാൽ അവരുടെ ആ അധികാര വലിപ്പവും അവർ എത്രത്തോളം രാജാവിന്നു കീഴടങ്ങിനിന്നിരുന്നുവെന്ന സംഗതിയും അവരുടെ പ്രഭുത്വത്തെ അനുസരിച്ചാണിരുന്നിരുന്നത്. എങ്കിലും എല്ലാവരും അവരവരുടെ സ്വത്തിന്നും അവസ്ഥയ്ക്കും തക്കവണ്ണം സംഖ്യ ക്ലിപ്തപ്പെടുത്തീട്ടുള്ള പോരാളികളെ തയ്യാറുചെയ്തുകൊള്ളണമെന്നും രാജാവിന്റെ യുദ്ധങ്ങളിൽ സഹായിക്കുന്നതിന്നായി ചെന്നു കൊള്ളണമെന്നും ആണ് നിശ്ചയം.

നാടുവാഴിപ്രഭുക്കന്മാർ-രാജാവോ, അച്ഛനോ, കയ്മളോ അല്ലെങ്കിൽ വെറും നായരോ എന്തുസ്ഥാനമെങ്കിലുമാവട്ടെ-സ്വരൂപി, പ്രഭു, മാടമ്പി എന്ന മൂന്നു തരക്കാരിൽ ഏതെങ്കിലുമൊന്നിൽ പെട്ടവരായിരിക്കും. 'കൊല്ലംകൊലയും' അധികാരമുള്ളവരെല്ലാം സ്വരൂപികളായിരുന്നു. അതിനാൽ ഒരു സ്വരൂപി ഒന്നുകിൽ കൊച്ചിരാജാവിനെപ്പോലെയോ കോഴിക്കോട്ടു സാമൂതിരിയെപ്പോലെയോ പൂർണ്ണസ്വാതന്ത്ര്യത്തോടുകൂടിയിരുന്ന ഒരു രാജാവാവാം; അല്ലെങ്കിൽ പൊറക്കാട്ടുരാ

ജാവിനെപ്പോലെയൊ, ആലങ്ങാട്ടുരാജാവിനെപ്പോലെയൊ ഒരു കീഴ്ക്കൂറുകായ്മയുമാവാം; മേൽക്കോയ്മസ്ഥാനം വഹിച്ചിരുന്ന രാജാവിന്റെ അനുവാദം കൂടാതെ നാണ്യം അടിക്കുകയൊ യുദ്ധം നടത്തുകയൊ ചെയ്വാൻ പാടില്ല എന്നൊരു നിബന്ധന മാത്രമെ അവരുടെ അധികാരത്തിന്നുണ്ടായിരുന്നുള്ളു, അതില്ലെങ്കിൽ, കൊരട്ടിക്കയ്മളെപ്പോലെയൊ, മുറിയനാട്ടു നമ്പ്യാരെപ്പോലെയൊ ഉള്ള ഒരു ഇടപ്രഭുവൊ സ്വരൂപിയായെക്കാം. അവർ രാജശാസനപ്രകാരം ഓരോ നാടുകളെ ഭരിച്ചിരുന്നവരാകുന്നു. പ്രഭുവിന്നു കൊല്ലുംകൊലയ്ക്കുമുള്ള അധികാരമില്ല എന്നൊരു വ്യത്യാസം മാത്രമെ ആ വൎഗ്ഗക്കാൎക്കും മൂന്നാംതരം സ്വരൂപികൾക്കും തമ്മിലുള്ളു. ഒരു പ്രഭു ഒരു സ്വരൂപിയെക്കാൾ അധികം സ്വത്തുകാരനും ബലവാനും ആയെക്കാം. എന്നാലും സ്വരൂപിസ്ഥാനം കിട്ടുന്നതുവരെ അയാൾക്കു കൊല്ലുംകൊലയും നടത്തിക്കൂടാ. ശക്തി വളരെ കുറഞ്ഞ ചില്ലറ പ്രഭുക്കന്മാരാണ് മാടമ്പിമാർ. അവരുടെ കീഴിൽ ആയുധമെടുത്ത കൂട്ടക്കാർ വളരെ കുറച്ചുമാത്രമെ ഉണ്ടായിരുന്നുള്ളു—നൂറിലധികം ഒരുത്തൎക്ക് അപൂൎവ്വമായിരുന്നു. കൂർവാഴ്ചസ്ഥാനം കിട്ടുമ്പോൾ അവരെല്ലാവരും പുരുഷാന്തരം എന്നൊരു കാഴ്ച രാജാവിന്നു കൊടുത്തിരുന്നു. അതു രണ്ടുമുതൽ ൧,൨൦൦ പണം വരെ ആളവസ്ഥപോലെ ഭേദപ്പെട്ടിരുന്നു. അതിന്നു പുറമെ ആണ്ടുകാഴ്ച എന്നൊരു കപ്പം, വിശേഷാലുള്ള രക്ഷക്കായി രക്ഷാഭോഗം, ചങ്ങാതം, ചലം എന്നിങ്ങനെ പല പ്രകാരത്തിലും

പറയുന്ന വേറൊരു കരവും ആണ്ടുതോറും അവൎക്കു കൊടുക്കേണ്ടിവന്നിരുന്നു. ഇവയ്ക്കുപുറമെ മാടമ്പിമാർ 'കെട്ടുതെങ്ങ്', എന്ന കരവും കൊടുത്തിരുന്നു. അതു പറമ്പിലെ തെങ്ങുകളിൽ നൂററുക്കു മൂന്നു വീതമുള്ള വയ്ക്കുമാത്രം ചുമത്തുന്ന ഒരു കരമായിരുന്നു. നിയതമായിട്ടൊരു നിലനികുതി സമ്പ്രദായികളിൽ നിന്നും പ്രഭുക്കന്മാരിൽ നിന്നും വസൂലാക്കിയിരുന്നില്ല. എന്നാൽ പതിവുവിട്ടു് എന്തെങ്കിലും അടിയന്തിരമുണ്ടാകുമ്പോൾ അതിലേക്കു പ്രത്യേകമായിട്ടൊരുവിതം അവരിൽ നിന്നാവശ്യപ്പെട്ടിരുന്നു. ക്രൂർവാഴ്ചക്രമത്തെ അനുസരിച്ചുവന്നിരുന്ന—പടനായകന്മാരുമായ—പ്രഭുക്കന്മാർ മുഖാന്തിരം ചെയ്തിരുന്ന രാജ്യഭരണംകൊണ്ടുള്ള ഗുണവും ദോഷവും സ്വതസ്സിദ്ധമാകുന്നു. പ്രഭുക്കന്മാരുടെ പരസ്പരവിരുദ്ധങ്ങളായ സ്വാൎത്ഥങ്ങളും അന്യോന്യമുള്ള സ്പൎദ്ധകളും തെററിദ്ധാരണകളും അനവധികലഹങ്ങൾക്കും തമ്മിൽത്തല്ലുകൾക്കും കാരണമായിത്തീൎന്നു. തന്നിമിത്തം രാജ്യമാസകലം സാധാരണയായി ക്ഷോഭത്തോടുകൂടിയ നിലയിലാണിരുന്നിരുന്നതു്. അതത അവസ്ഥകൾ തന്നെ പ്രഭുക്കന്മാരെ താന്താങ്ങളുടെ പ്രജകളുടെ യോഗക്ഷേമത്തെ കാക്കുന്നതിന്നു തൽപരന്മാരാക്കിത്തീൎക്കുകയും ചെയ്തിരുന്നു. ആ പ്രജായോഗക്ഷേമത്തിന്നു് അക്കാലങ്ങളിലെ പടവെട്ടും പോരാട്ടവും പറയത്തക്കവണ്ണം പ്രതിബന്ധമായിരുന്നില്ല; എന്തെന്നാൽ ചില ശിഷ്ടാചാരങ്ങളെ പ്രമാണമാക്കിക്കൊണ്ടാണു് അവയെ നടത്തിയിരുന്നതു്. ആവക നടപടികളേയും നിയമങ്ങളേയും എല്ലാ കൂട്ടരും അതി

സൂക്ഷ്മമായിട്ടാചരിക്കുകയും ചെയ്യുന്നു. അധികപക്ഷം നാട്ടുവാഴികൾ നായന്മാരായിരുന്നു..........."

ചേററുവാ മണൽപ്പുറം മുതലായ സ്ഥലങ്ങളിലെ ഇടപ്രഭുവായിരുന്ന പേഷ്ക്കാർ ശങ്കുണ്ണിമേനവൻെറ അച്ഛൻ കണ്ടുണ്ണിനായർ. ഈ മണപ്പുറം ചരിത്രപ്രസിദ്ധിയുള്ള ഒരു സ്ഥലമാണ്. ഇതു വടക്കു "ചേററുവാ അഴി" മുതൽ തെക്കു "കൊടുങ്ങല്ലൂർ"വരെ നീണ്ടുകിടക്കുന്നു. ഈ മണൽപ്പുറം കേരളത്തിലെ ഏകദേശം ഒരു മദ്ധ്യപ്രദേശമാണ്. ഈ മണപ്പുറത്തെ പ്രധാനഭാഗം കൊടുങ്ങല്ലൂരാണ്. കൊടുങ്ങല്ലൂർ പട്ടണം പഴയകാലത്തു് ഒരു പ്രധാനകച്ചവടസ്ഥലമായിരുന്നു. ഈ തുറമുഖത്തു നിന്നാണ് പുരാതനകാലത്തു 'സാലമൻ' അദ്ദേഹത്തിൻെറ കപ്പലിൽ ചന്ദനം, കുരങ്ങുകൾ, മയിൽ, ഇലവങ്ങം മുതലായവ കയററിക്കൊണ്ടുപോയതു എന്നു പറയപ്പെട്ടിരിക്കുന്നു. ക്രിസ്താബ്ദത്തിനു അനേകകാലം മുമ്പു തന്നെ കൊടുങ്ങല്ലൂരും പാശ്ചാത്യരാജ്യങ്ങളുമായി കച്ചവടസംബന്ധം ഉണ്ടായിരുന്നു. ക്രമേണ ജൂതന്മാർ, ഫിനീഷ്യന്മാർ, റോമാക്കാർ, ഗ്രീക്കുകാർ, അറബികൾ മുതലായവർ യൂറോപ്പുരാജ്യങ്ങളിലെ ഓരോ സാധനങ്ങളെ കൊടുങ്ങല്ലൂർ കൊണ്ടുവന്നു ഇറക്കി അത്യുപകരം ഈ നാട്ടിലെ ഓരോ പദാർത്ഥങ്ങളെ കൊണ്ടുപോയിരുന്നു. റോമാക്കാർ ഈ സ്ഥലത്തെ "മുസിറിസ്സ്" എന്നാണ് വിളിച്ചുവന്നതു്. തമിഴ്ഗ്രന്ഥങ്ങളിൽ ഈ പട്ടണത്തെ "മുച്ചിരി" എന്നു പറഞ്ഞുകാണുന്നു. ഈ സ്ഥലം പണ്ടു ചേരരാജാക്കന്മാരുടെ തലസ്ഥാനമാ

യിരുന്നു എന്നും, ചേരരാജാക്കന്മാരിൽ ഒരാളായ ചെങ്കുട്ടുവന്റെ സഹോദരൻ ഇളങ്കോ അടികൾ എന്ന ആളും "ചിലപ്പതികാരം," മണിമേഖല എന്നീ തമിഴ് ഗ്രന്ഥങ്ങൾ ഇവിടെവെച്ചാണ് ഉണ്ടാക്കിയതെന്നും തമിഴ് ചരിത്രഗ്രന്ഥങ്ങളിൽ കാണുന്നു. കൊടുങ്ങല്ലൂർ വളരെക്കാലം കേരളരാജാക്കന്മാരുടേയും തലസ്ഥാനമായിരുന്നു. എന്നാൽ വീരനായ രാജേന്ദ്രൻ എന്ന ചോളരാജാവ് കേരളരാജാക്കന്മാരെ യുദ്ധത്തിൽ തോല്പിച്ചു കൊടുങ്ങല്ലൂർ കൈവശപ്പെടുത്തി. ചേരമാൻ പെരുമാൾ അദ്ദേഹത്തിന്റെ രാജ്യത്തെ തന്റെ ഇഷ്ടന്മാൎക്കും ബന്ധുക്കൾക്കും ആശ്രിതന്മാൎക്കും ഭാഗിച്ചു കൊടുത്തു എന്ന ഒരു ഐതിഹ്യം ഉണ്ടല്ലോ. ഇങ്ങനെ ഭാഗംചെയ്തതു കൊടുങ്ങല്ലൂർ വെച്ചായിരുന്നു എന്നു പറഞ്ഞുവരുന്നു.

യൂറോപ്യന്മാരുടെ വരവിനുമുമ്പു ഈ മണപ്പുറം സംബന്ധിച്ചു കൊച്ചി രാജാവും സാമൂതിരിയുമായി അനവധി യുദ്ധം നടന്നിട്ടുണ്ട്. പോർട്ടുഗീസുകാരും ഡച്ചുകാരും ഇൻഡ്യയിൽ വന്നപ്പോൾ ഇവരും നാട്ടുരാജാക്കന്മാരുമായുണ്ടായ യുദ്ധങ്ങളിൽ മിക്കതും ഈ മണപ്പുറത്തുവെച്ചായിരുന്നു നടന്നതു്. യൂറോപ്യജാതിക്കാർ ഇൻഡ്യയിൽ വന്നശേഷം ആദ്യമായി ഒരു കോട്ടകെട്ടിയതു് പള്ളിപ്പുറത്തായിരുന്നു. ഡച്ചുകാരാണ് കൊടുങ്ങല്ലൂർ കോട്ടകെട്ടിയതു്. ഹൈദരാലി, ടിപ്പു മുതലായവരുടെ ആക്രമസമയത്തു് ഡച്ചുകാർ ഈ കോട്ടയെ തിരുവിതാംകൂർ ഗവൎമ്മെന്റിലേക്കു വിററു. ടിപ്പുവുമായുള്ള യുദ്ധം അവസാ

നിച്ചപ്പോഴും മണപ്പുറം ബ്രിട്ടീഷ്കാരുടെ കൈവശത്തിലായി.

ക്രിസ്തുമതസ്ഥാപകൻ എന്നു വിചാരിക്കപ്പെട്ടിരിക്കുന്ന സെൻറ് താമസ്സ് ക്രി ൫൨-ാമാണ്ടു ആദ്യമായി വന്നിറങ്ങിയതു കൊടുങ്ങല്ലൂരാണ് ഇവിടെയാണ് അദ്ദേഹം ആദ്യമായി ക്രിസ്തുമതത്തിൽ ആളുകളെ ചേർത്തു തുടങ്ങിയതു: ഇതിനു മുമ്പു ജൂതന്മാരും ഇവിടെ വന്നു തങ്ങളുടെ മതത്തെ പ്രചാരപ്പെടുത്തിയിരുന്നു എന്നു പറയപ്പെട്ടിരിക്കുന്നു. ഇതു കൂടാതെ മഹമ്മദീയരും കൊടുങ്ങല്ലൂർവന്നാണ് ആദ്യം അവരുടെ മതത്തെ പ്രചാരപ്പെടുത്താൻ തുടങ്ങിയതു. അങ്ങിനെ ക്രിസ്തുമതം, ജൂതമതം, മഹമ്മദമതം ഇവയെല്ലാം മലബാറിലും ഇൻഡ്യയിലും വ്യാപിച്ചതു കൊടുങ്ങല്ലൂർവഴിയായിട്ടാണ്. ഇതിൽനിന്നു കൊടുങ്ങല്ലൂർ പട്ടണം സ്ഥിതിചെയ്യുന്നതായ മണപ്പുറം വളരെ ചരിത്രപ്രസിദ്ധിയുള്ള ഒരു സ്ഥലമാണെന്നു തെളിയുന്നു. കേരളചരിത്രയന്ത്രത്തിന്റെ നടുനാരായം ചേററുവാ മണപ്പുറമായിരുന്നു എന്നു നിസ്സംശയമായി ഗണിക്കാം.

ഈ പ്രസിദ്ധിയേറിയ മണപ്പുറം മുതലായ സ്ഥലങ്ങളിലെ ഇടപ്രഭുവായ കണ്ണേഴ്ണിനായരുടെ കുടുംബക്കാരും ചെററുവാ വാണിരുന്ന ശാക്കെസ്വരൂപത്തിലെ രാജാക്കന്മാരുമായി മുമ്പു തന്നെ ബന്ധുത്വമുണ്ടായിരുന്നു. സാധാരണയായി ഈ മാന്യനായർ കുടുംബത്തിൽ ആയിരുന്നു ശാക്കെസ്വരൂപത്തിലെ രാജാക്കന്മാർ സംബന്ധം ചെയ്തുവന്നിരുന്നതു. ഒരി

ക്കൽ ഏതോ കാരണവശാൽ ശാക്തസ്വരൂപത്തിലെ മൂത്തരാജാവും അദ്ദേഹത്തിന്റെ അനന്തരവനുമായി ഒരു കലഹം ഉണ്ടായി. ഇതു ക്രമേണ വൎദ്ധിച്ചു മൂത്തരാജാവിനു തന്റെ കുടുംബക്കാരോടുണ്ടായിരുന്ന ക്ഷാത്രം അധികമായി. ഇതിന്റെ ഫലമായി ശാക്തസ്വരൂപം വക വസ്തുക്കൾ തന്റെ അനന്തരവൎക്കു കൊടുക്കരുതു എന്നുള്ള ഉദ്ദേശത്തോടുകൂടി അവ മുഴുവനും തന്റെ മക്കൾക്കു (പഴഞ്ചേരി നായർ കുടുംബത്തിലേക്കു) മൂത്തരാജാവു എഴുതികൊടുത്തു. ഇങ്ങനെയാണു് പഴഞ്ചേരി നായന്മാൎക്കു ചേററുവായിൽ സ്വാതന്ത്ര്യാവകാശം ലഭിച്ചിട്ടുള്ളതു്. ചേററുവാ ശാക്തസ്വരൂപം കൊടുങ്ങല്ലൂർ രാജകുടുംബത്തിന്റെ ഒരു ശാഖയായിരുന്നു എന്നു പറയുന്നുണ്ടു്. ഇപ്പോഴും പഴഞ്ചേരി കുടുംബം അനേകശാഖകളായി പിരിഞ്ഞു് അങ്ങുമിങ്ങുമായി സ്ഥിതിചെയ്യുന്നു. അതിൽ ഒരു ശാഖയാണു് ബ്ളാഹയിൽ വീടു്. കൊച്ചിയിൽ ഡച്ചുഗവൎണ്ണരന്മാരായിരുന്ന വാൻ ആഡ്രിയാൻ മൂൺസ്സ്, വാൺസ്റ്റീൻ ഗോല്ലനസ്സി എന്നിവർ എഴുതിവച്ചിട്ടുള്ളതും മിസ്റ്റർ ഗല്ലററിയാൽ തർജ്ജിമ ചെയ്യപ്പെട്ടിട്ടുള്ളതും ആയ വിവരണങ്ങളിൽ ഈ പ്രഭുകുടുംബത്തെപ്പററി വളരെ ശ്ലാഘിച്ചു പറഞ്ഞിട്ടുണ്ടു്

പഴഞ്ചേരിനായർ കുടുംബത്തേയും അവരുടെ നാട്ടിനേയും അവരുടെ ശാഖകളേയും മററും പററി ആഡ്രിയാൻ മൂൺസ്സ് ഇപ്രകാരം എഴുതിയിരിക്കുന്നു:—

"............പഴഞ്ചേരിനാട് ഒരു വലിയതാണ്. അത് കൊടുങ്ങല്ലൂർ കോട്ടയ്ക്കും ചെററുവാകോട്ടയ്ക്കും മദ്ധ്യേകിടക്കുന്ന സ്ഥലത്തിന്റെ വടക്കേഭാഗമാണ്. പഴഞ്ചേരിനാടിനെ സ്വദേശികൾ "മണപ്പുറം" എന്നും കമ്പനിക്കാരുടെ റിക്കാർട്ടുകളിൽ "ചെററുവാമണപ്പുറം" എന്നും പറഞ്ഞുവരുന്നു. എന്നുമാത്രവുമല്ല ചെററുവാമുതൽ കൊടുങ്ങല്ലൂർവരെയുള്ള സ്ഥലം മുഴുവൻ തന്നെ ചിലപ്പോൾ സ്വദേശികൾ "മണപ്പുറം" എന്നു വിളിച്ചുവരാറുണ്ട്.

ഈ ദേശം പണ്ട് ശാക്കെ എന്നു പേരോടുകൂടിയ ഒരു ചെറിയ രാജ്യമായിരുന്നു. ഈ രാജകുടുംബത്തിൽ മൂപ്പായിരുന്ന ഒരു രാജാവ് പഴഞ്ചേരിനായർ കുടുംബത്തിൽ ഒരു സ്ത്രീയെ സംബന്ധം ചെയ്കയും ആ സ്ത്രീയിൽ ഒരു പുത്രൻ ജനിക്കയും ചെയ്കയാൽ സ്വന്തകുടുംബക്കാരുമായി ഒരു വലിയ കലഹമുണ്ടായി അവർ ഈ കലഹത്തിനെ ക്രമത്തിലധികം വർദ്ധിപ്പിച്ച് മൂത്തരാജാവിനെ ഒട്ടേറെ പീഡിപ്പിക്കയാൽ അദ്ദേഹം തന്റെ സകല സ്വത്തുക്കളേയും തന്റെ കീഴിൽ ഉണ്ടായിരുന്ന ൨൫൦൦- നായന്മാരേയും മകനു തീറെഴുതികൊടുത്ത് സ്വന്തകുടുംബത്തിലെ ശരിയായ അവകാശികൾക്കു ഒന്നും ഇല്ലാതെയാക്കി. ഇങ്ങനെയാണ് ഈ ദേശം ആദ്യം പഴഞ്ചേരിനായന്മാരുടെ കൈവശത്തിൽ വന്നത്..............
......പിന്നീട് ചേരമാൻപെരുമാൾ അദ്ദേഹത്തിന്റെ രാജ്യത്തെ നാലായ് ഭാഗിച്ച സമയം അനേകം ചെറിയ ദേശങ്ങളെ ഓരോ ചില്ലറ രാജാക്കന്മാർക്ക്

കൊടുത്തു. ആ കൂട്ടത്തിൽ പഴഞ്ചേരിനായർക്കും എന്താനം സ്ഥലവും ൫൦൦ നായന്മാരെയും കൊടുത്തു. ഈ സ്ഥലം സാമൂതിരിയുടെ രാജ്യത്തു ചേർന്നിരുന്നു. ഇങ്ങനെ പഴഞ്ചേരി തറവാട്ടിലേക്ക് ചെറുവാരമോ കൂടാതെ സാമൂതിരിപ്പാട്ടിലെ രാജ്യത്ത് എത്താനംദേശവും കൂടി കിട്ടുകയും, പഴഞ്ചേരിനായർ ൩൦൦൦-നായന്മാരുടെ തലവനായി തീരുകയും ചെയ്തു.

ഈ തറവാട് ഭാഗിച്ചു മൂന്നു പ്രധാനകുടുംബങ്ങളായി. അവ:—൧ മന്നാട്ടു പറമ്പത്ത്

൨. പനങ്ങാട്ട
൩. ഉള്ളാട്ട് (ഉള്ളനാട്)

ഈ കുടുംബക്കാർ പിന്നീടു അനേകം ഉപശാഖകളായി പിരിഞ്ഞു. ഒന്നാമത്തെ കുടുംബം രണ്ടു ശാഖയായും രണ്ടാമത്തേതു നാലു ശാഖയായും പിരിഞ്ഞു...... രണ്ടാമത്തെ കുടുംബത്തിന്റെ നാലുശാഖകൾ:—

൧. പനങ്ങാട്ട
൨. ബ്ലാഹയിൽ
൩. തയ്യിൽ
൪. ചെറിയേടത്ത

ഇവയാണ്. മൂന്നാമത്തെ കുടുംബക്കാർ ശാഖകളായി പിരിയാതെ ഉള്ളാട്ടിൽ (ഉള്ളനാട്) എന്ന പഴയ കുടുംബത്തിൽ തന്നെ ഇപ്പോഴും ഇരിക്കുന്നു.

.........ഈ മൂന്നു പ്രധാന കുടുംബത്തെയും ചേർത്തു പറയുമ്പോൾ അവരെ പഴഞ്ചേരിനായന്മാർ എന്നാണ് പറഞ്ഞുവരുന്നത്. പഴയകാലം മുതല്ക്കു

ഈ ദേശം ഭരിച്ചുവന്നതു് ഈ മൂന്നു പ്രധാനകുടുംബക്കാരാണു്. ഈ മൂന്നു കുടുംബത്തിലെയും മൂത്ത ആളുകളാണു് ദേശം ഭരിച്ചുവന്നതു്. അവരിൽ വയസ്സു മൂപ്പുള്ള ആളാണു് എല്ലാറ്റിനും പ്രധാനി. അദ്ദേഹത്തിനു് ആ ദേശത്തിൽ സകല അധികാരങ്ങളും ഉണ്ടായിരുന്നു. അദ്ദേഹം തന്റെ ഇഷ്ടംപോലെ രാജ്യം ഭരിച്ചുവന്നു എന്നുമാത്രമല്ല തന്റെ പ്രജകളെ ശിക്ഷിക്കുന്നതിനും രക്ഷിക്കുന്നതിനുമുള്ള അധികാരങ്ങളും കൂടി നടത്തിവന്നു.

സാമൂതിരിപ്പാടിന്റെ രാജ്യത്തിൽ ഏതാനും സ്ഥലം ഈ കുടുംബക്കാൎക്കു് ചേരമാൻദത്തമായും കൊടുത്തു എന്നു ഞാൻ മുൻപു പറഞ്ഞുവല്ലോ. ഇതു ഹേതുവായിട്ടു സാമൂതിരിപ്പാടിനും പഴശ്ശേരിനായൎക്കും തമ്മിൽ കൂടെക്കൂടെ കലഹം ഉണ്ടായിക്കൊണ്ടിരിക്കയും സാമൂതിരിപ്പാട്ടു് ഈ കുടുംബക്കാരെ പല വിധത്തിൽ ഉപദ്രവിക്കയും ചെയ്തുപോന്നിരുന്നു......... .....കമ്പനിയുടെ സഹായം ഒന്നുമാത്രം ഇല്ലായിരുന്നു എങ്കിൽ സാമൂതിരിപ്പാട്ടു് ഇവരെ കീഴടക്കി അദ്ദേഹത്തിന്റെ പെൻഷൻലിസ്റ്റിൽ ചേൎക്കുമായിരുന്നു. ക്രി:— ൧൭൯൨-ൽ സാമൂതിരിപ്പാട്ടുമായി ചെയ്ത ഉടമ്പടിയിൽ പഴശ്ശേരിനായന്മാർ ഇംഗ്ലീഷ് കമ്പനിക്കാരുടെ സഹായത്തോടുകൂടി കമ്പനിയുടെ അധീനത്തിൽ ഇരിക്കുന്നവരാണെന്നു് പ്രത്യേകം പ്രസ്താവിക്കുകൂടി ചെയ്തിട്ടുണ്ടു്.........എന്നു വരികിലും പിന്നീടും ചിലപ്പോഴും എല്ലാം സാമൂതിരി ഇവരെ ഉപദ്രവിക്കയും കമ്പനിക്കാർ അവരെ സഹായിക്കുകയും ചെയ്തിട്ടുണ്ടു്. .............................

പഴഞ്ചേരിനായന്മാരുടെ ഇടയിൽ സാധാരണയായ് കണ്ടുവരുന്നതും, എന്നാൽ ഇവരെപ്പോലെ മലബാറിൽ ഉള്ള മററു പ്രഭുകുടുംബങ്ങളിലോ രാജകുടുംബങ്ങളിലോ കണ്ടുവരാത്തതുമായ ഒരു പ്രത്യേക ഗുണത്തെപ്പററി പറയേണ്ടിയിരിക്കുന്നു. അതു "അവരുടെ ഭരണത്തിൽ ജനങ്ങൾക്ക് അധികമായ ഉപദ്രവമൊ ഭീതിയോ ഇല്ലായെന്നുള്ളതാണ്. അവർ ന്യായം നടത്തുമ്പോൾ കൈക്കൂലി വാങ്ങിക്കുകയൊ കൊള്ള ചെയ്യുകയോ യാതൊന്നും ഇല്ല............"

ജൂലിയസ് വാലൻടിൻസ്റ്റിൻ ഗൊമ്മനസ്സി എന്ന കൊച്ചിയിലെ ഡച്ചുഗവർണ്ണർ പഴഞ്ചേരിനായരെപ്പററി ഇപ്രകാരം എഴുതിയിരിക്കുന്നു ..................

"പഴഞ്ചേരിനായർ ഒരു പ്രധാനപ്പെട്ട ജന്മിയാണ്. അദ്ദേഹത്തിന്റെ സ്ഥലം കൊച്ചിരാജ്യത്തിനു വടക്കാണ്. പഴയകാലത്തു നായർ സാമൂതിരിപ്പാട്ടിന്റെ കീഴിലായിരുന്നു. എന്നാൽ കമ്പനിക്കാരുമായി ഉണ്ടായിട്ടുള്ള ഉടമ്പടിയിൽ ൧൦-ാം വകുപ്പുപ്രകാരം പഴഞ്ചേരി നായർ ഇപ്പോൾ കമ്പനിയുടെ അധീനത്തിൽ ഇരിക്കുന്നു. ബഹുമാനപ്പെട്ട കമ്പനിക്ക് ഈ ദേശത്ത് ചെററുവാ എന്ന പ്രധാനപ്പെട്ട ഒരു കോട്ടയുണ്ട്........................................"

ഇവയിൽ നിന്നും ശങ്കുണ്ണിമേനവന്റെ പിതൃകുടുംബത്തിന്റെ ശ്രേഷ്ഠതയും, മഹിമയും, പൌരുഷവും എത്രത്തോളം ഉണ്ടായിരുന്നു എന്ന് നമുക്ക് മനസ്സിലായല്ലൊ.

ശ്രദ്ധക്കുറവിനാൽ ഛിന്നഭിന്നമായി അങ്ങുമിങ്ങും ചിതറിക്കിടന്നു ചിതലിന്നിരയായും ജീൎണ്ണപ്പെട്ടും പോയതിൽനിന്നു താഴെ ചേൎക്കുന്നതു കിട്ടിയിരിക്കുന്നു. ഇതുകൂടാതെ അപൂൎണ്ണമായ ഒന്നോ രണ്ടോ കുറിപ്പുകൾ കൂടി കിട്ടിയിട്ടുണ്ട്. ഈ കുറിപ്പിൽ വിദ്യാഭ്യാസകാലം മുതൽ തിരുവനന്തപുരത്തു പോയി താമസം തുടങ്ങി ഉപ്പുകരാർ എടുത്തതുവരെയുണ്ടായ വിവരങ്ങൾ അടങ്ങിയിരിക്കുന്നു. ൧൦൦൯-ാമാണ്ടു മകരം ൧൬-ാം൹ തുടങ്ങി ൧൦൧൯-ാമാണ്ടു ധനു ൧൮-ാം൹ അവസാനിപ്പിച്ചതായി കാണുന്നു. "നടന്ന വിവരങ്ങൾ ഓൎമ്മയ്ക്കുവേണ്ടി എഴുതിയ പുസ്തകം" എന്ന തലവാചകത്തിൽ ഉള്ള ആ കുറിപ്പിനെ ഇവിടെ ഉദ്ധരിക്കുന്നതു അനുചിതമായോ അസ്ഥാനത്തായോ വരുന്നതല്ലെന്നു വിചാരിച്ച് അതു താഴെ ചേൎക്കുന്നു.

൧൦൦൯-ാമാണ്ടു മകരമാസം ൧൬-ാം൹ ഇംഗ്ലീഷ് പഠിക്കുവാൻ നിശ്ചയിച്ചു രങ്കശെട്ടിയെ ശിവരാമനും ഒരുമിച്ചു കൊച്ചിക്കു പോയനാൾ മുതൽക്കുള്ള വിവരങ്ങൾ:—

൧൮-ാം൹ എടത്തുരുത്തിയിൽ നിന്നും പുറപ്പെട്ടു. ൨൦-ാം൹ കൊച്ചിയിൽ എത്തി.

൨൨-ാം൹ മൂലെ പറമ്പിൽ നാണുമേനോന് ശമ്പളവും നിശ്ചയിച്ച് അമരാവതിയിൽ യോഗിയാരുടെ ബംഗ്ലാവിൽ വെച്ചു ഞാനും ശിവിയും ഒരുമിച്ചു പഠിത്തം തുടങ്ങി. നാണുമേനോന്റെ വീട്ടിൽ തന്നെ പാൎത്തു.

കുംഭം ൨൯-ാം൹ പതിവുപ്രകാരം പഠിത്തം കഴിഞ്ഞു വന്ന് ൯ മണിക്ക് കുളിച്ചു തല തോൎത്തിയതി

ന്റെശേഷം നാണുമേനവന്റെ അമ്മാമൻ അസ്സുഖമായി കിടന്നതിനാൽ അയാളുടെ അടുക്കൽ കലഹിച്ചുപോയി. അന്നുമുതൽക്ക നാണു മേനോന്റെ അടുക്കൽ നിന്നു പഠിത്തം മാററി അന്നു രാത്രിമുതൽ പന്തിയിൽ മഠത്തിൽ കൊച്ചുഗോവിന്ദമേനോൻ ഒന്നിച്ചു പാൎത്തുവന്നു.

മീനം ൫ാംനു- മുതൽക്ക് ചിറളായിൽ കൊച്ചുണ്ണി അനന്തപ്പുളവിന്റെ ഒന്നിച്ചു പഠിപ്പാൻ തുടങ്ങി.

൧൦-ാംനു- മുതൽക്ക പാപ്പിനേഴത്തു മഠത്തിൽ പാൎപ്പു തുടങ്ങി

മിഥുനം ൩൧-ാംനു- അനന്തപ്പുളവിനേയും കൂട്ടിച്ചുകൊണ്ടു തൃപ്പൂണിത്തുറെക്ക് പുറപ്പെട്ടുപോയി. ൩൨-ാം തിയതി അവിടെ ചെന്നു. അയാൾക്ക മാസം ചിലവു നീക്കി ൧൫ ക. ശമ്പളവും നിശ്ചയിച്ച് വടക്കെ മഠത്തിൽ വച്ചു പഠിത്തം തുടങ്ങി.

൧൦൩൭ ചിങ്ങമാസം ൧൭ാംനു- അനന്തപ്പുളവുമായി അല്പം വാഗ്വാദമുണ്ടായി. അയാൾ പൂരൽകൊണ്ടൊന്നടിച്ചു.

൧൦൩൭ മീനം ൧൬ാംനു- അപ്ഫൻ തലശ്ശേരിക്ക പോകുമ്പോൾ ഒന്നിച്ചുപോയി. ൨൨-ാംനു- തലശ്ശേരിയിൽ എത്തി.

മേടം ൩-ാംനു- അപ്ഫൻ ആണ്ടർസൺ (Anderson) സായ്പിനെ കാണ്മാൻ പോകുമ്പോൾ ഒന്നിച്ചുപോയി. സായ്പിനെ കണ്ടു- ഞാൻ ഇംഗ്ലീഷ് കുറച്ചു പഠിച്ചിട്ടുണ്ടെന്നു അപ്ഫൻ സായ്പിനോട്ട പറ

ഞൊറെ അയാൾ ഒരു പുസ്തകം എടുത്തുതന്നു് അല്പം വായിച്ചപ്പോൾ അയാൾക്കു സന്തോഷമായി "എന്റെ കുട്ടകൾ പാഠിച്ചാൽ ഞാൻ നായന്മരുടെ മകനെ ജാഗ്രതയായി പഠിപ്പിക്കാം" എന്നു പറക കൊണ്ടു് എന്റെ മനസ്സുപ്രകാരം എന്നെ സാസ്ത്രിക്കു ഏല്പിച്ചു പോരണാലിൽ പാർക്കുന്നതിനും ശട്ടംകെട്ടി, അപ്പൻ ൧൦-൦൯- ഇപ്പറയാമറകൾ തിഥിയെ ദേഹപാരികയും ചെയ്തു.

൧൦-ാംനു- മുതൽക്കു സാസ്ത്രിന്റെ അടുക്കലും തലശ്ശേരി സ്കൂൾമാസ്റ്റർ ബാപ്ടിസ്റ്റിന്റെ (Baptiste) അടുക്കലുമായി പഠിച്ചുവന്നു

കർക്കടകമാസം ൧൧-ാംനു- ഒരുത്തനെ തൂക്കുന്നതു കാണുന്നതിനു മാസ്റ്ററുടെ അനുവാദം കൂടാതെ പോയതിനാൽ പിറ്റേദിവസം സ്കൂളിൽ വന്നപ്പോൾ അല്പം ശിക്ഷപ്പെട്ടു.

൧൦൦൬-ാമാണ്ടു ചിങ്ങം ൧൨-ാംനു- ഏകാദശിദിവസം കാലത്തു കുളിച്ചു മതിലകത്തു ചെന്നു തൊഴുതുകൊണ്ടുപോരുന്ന വഴിക്കു ശിവന്റെ അമ്പലത്തിന്റെ നടയിൽ വന്നപ്പോൾ അസംഗതിയായി കാൽ വഴുകി വീണു് നെഞ്ഞത്തു് കൈക്കും ഉരഞ്ഞു് ചോരവന്നു. അന്നു ഉച്ചതിരിഞ്ഞു നെയ്യമ്പു കഴിഞ്ഞു കിടക്കുമ്പോൾ അമ്മമരിച്ചപ്രകാരം എഴുത്തുംകൊണ്ടു് നാണപ്പട്ടരും വന്നു ഉടനെ തന്നെ ജൂണർ സൺ സാസ്ത്രിന്റെ അനുവാദം വാങ്ങിച്ചുംകൊണ്ടു സ്കൂൾമാസ്റ്ററെ കണ്ടാറെ ചെന്നപ്പോൾ അയാളുടെ മരാമ്മമരിച്ചു കിടക്കുന്നു. മാസ്റ്ററോടും അനുവാദം വാങ്ങിച്ചു

പോരേണ്ടപ്പോൾ ശവമാവരണം (Burial cloth) എന്റെ കണക്കായി വാങ്ങിച്ചുകൊടുത്തു.

൧൮-ാം൹ രണ്ടു മണിക്ക തലശ്ശേരിയിൽ നിന്നും പോന്നു ൧൯-ാം൹ രണ്ടു മണിക്ക് വീട്ടിൽ എത്തി. അതിനിടയിൽ നാലുനേരമെ ഉറക്ക് ഉണ്ടായിട്ടുള്ളു.

൨൦-ാം൹ പതിനാറടിയന്തിരവും കഴിഞ്ഞു ൧൦൦൬ തുലാമാസത്തിൽ കല്യാണ അടിയന്തിരവും കഴിഞ്ഞു വൃശ്ചികമാസം ൧൨-ാം൹ രണ്ടാമതും തലശ്ശേരിക്ക പോയി

൧൭-ാം൹ തലശ്ശേരിയിൽ എത്തിയപ്പോൾ ആണ്ടർസൺ സായ്പ് മംഗലാപുരത്തെക്ക സ്ഥലം മാറിപ്പോയപ്രകാരം കേട്ടു. ധനമാസം ൭-ാം൹ തിരികെ പോരികയും ചെയ്തു. ൧൪-ാം൹ അപ്പന്റെ അടുക്കൽ വന്നശേഷം പഠിച്ചതും ദിവസേന ഉരുവിട്ടുകൊണ്ടു പാർത്തു.

മകരമാസം ൧-ാം൹ പടിഞ്ഞാറെ കുളത്തിന്റെ കരയിൽ വാഴവെക്കുന്നതിന വാലിയക്കാർ കിളെക്കുമ്പോൾ ഒരു മരത്തിന്റെ കുററി ഉണ്ടായിരുന്നതിനെ ചേലിയത്തു ഗോവിന്ദൻ വെട്ടിക്കീറുന്നതുകണ്ടു, ഞാനും കുമാരൻ ജ്യേഷ്ഠനും കൂടി അവിടെ ചെന്നു. ജ്യേഷ്ഠൻ കോടാലി വാങ്ങിച്ചു കുററിയിന്മേൽ വെട്ടിയപ്പോൾ കോടാലി ഊരി എന്റെ നെററിയിന്മേൽ വന്നുകൊണ്ടു മുറിഞ്ഞു.*

൧൦൦൭ വൃശ്ചികം ൨൭-ാം൹ ചെപ്പിൽ കേളുണ്ണുന്റെ കല്യാണത്തിനുപോയി തിരികെ ധനമാസം ൫-ാം൹

*. ഈ മുറിവിന്റെ പാട അവസാനംവരെ ഉണ്ടായിരുന്നു

വന്നു. ൧൦-ാം൹ അസ്തമിച്ചു അത്താഴം കഴിഞ്ഞു കിടന്നാറെ പനി തുടങ്ങി. ൧൧-ാം൹ കാലത്തു മുതൽക്ക സന്നികൂടി. കണ്ണൻനായരുടെ ചികിത്സകൊണ്ടു ഭേദം വന്നു. മകരം ൨-ാം൹ കുളിച്ചു. ൧൦൦൮-ാമാണ്ടു മീനമാസത്തിൽ ചെറുകോമൻനായർ ശിരസ്തദാരവർകൾ വന്നപ്പോൾ കോഴിക്കോട്ട് ഇംഗ്ലീഷ് പഠിക്കുന്നതിനു നല്ല പള്ളിക്കൂടം ഉണ്ടെന്നു പറഞ്ഞു. അച്ഛന്റെ അനുവാദം വരുത്തി എന്നെയും പറഞ്ഞു ബോധിപ്പിച്ചു അദ്ദേഹം ഒരുമിച്ചു ടി മാസം ൨൫-ാം തീയതി കൂട്ടിക്കൊണ്ടുപോയി.

മേടം ൧-ാം൹ വിഷു. കണി. ആലത്തൂര.
എടവമാസം ൧൫-ാം൹ പാലക്കാട്ടശ്ശേരി.
,, ൨൦-ാം൹ വെട്ടത്തുനാട്.
,, ൨൪-ാം൹ ചേന്നാട്.

മിഥുനം ൧-ാം൹ക്ക കോഴിക്കോട്ട ചെന്നു ചേൎന്നു. ഇതിനിടയിൽ ശങ്കരമേനോൻ എന്നൊരുത്തൻ എന്നെ കുറെ അസഭ്യം പറഞ്ഞതിനാൽ കൊല്ലും കോട്ടുവച്ച് ശിരസ്തദാര് അയാളുടെ ചോറ് വിലക്കി.

കൊടുവായ്യൂർ നിന്നും ഇടവമാസം മുതൽക്ക് അച്ചുതൻ എന്റെ ഒരുമിച്ചുതന്നെ പാൎക്കത്തക്കവണ്ണം നിശ്ചയിച്ചു പാൎത്തു.

൪-ാം൹ മുതൽക്ക മിസ്റ്റർ ജാൺ മോർഗൻ (John Morgan) സായ്വിന്റെ അടുക്കൽ പഠിച്ചുതുടങ്ങി. പത്തുമാസം കഴിഞ്ഞാറെ അവിടെ മാണിട്ടർ (Monitor) ആയി. ഇതിനിടയിൽ ക്ലാസ് ഒരുമിച്ചുപഠിപ്പാൻ ക

ഴികയില്ലെന്ന ജില്ലാ ജഡ്ജി നെൽസൺ Mr. Nelson സായ്വിന്റെ അടുക്കൽ വഴക്കപറഞ്ഞു എന്റെ അപേക്ഷപ്രകാരം സാധിച്ചു.

൧൦൧൧ കന്നിമാസത്തിൽ ഒരിക്കൽ വീട്ടിൽ വന്നതിന്റെ ശേഷം കണ്ടാലിയുടെ എട്ടേക്കഴൽ തോക്കിന്റെ വഴക്കുണ്ടായി

പിന്നത്തതിനു സായ്വിന്റെ ഇഷ്ടനായി ദിവസേന മലയിന്മേൽ വീട്ടിൽ ചെന്നു കാണുകയും അയാറം പഠിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു.

പള്ളിക്കൂടത്തിൽ പഠിക്കുമ്പോൾ മിസ്റ്റർ സ്നോ (Mr. Snow) ഏറ്റവും താല്പര്യമായി എന്നെ പഠിപ്പിച്ചുവന്നു.

൧൦൧൧-ാമാണ്ടു മീനമാസത്തിൽ മിസ്റ്റർ സ്നോ (Mr. Snow)* തിരുവനന്തപുരത്തേക്കു പോയി. പകരം മിസ്റ്റർ ബാപ്ടിസ്റ്റ (Baptiste) വരികയും ചെയ്തു.

൧൦൧൨-ാമാണ്ടു കന്നിമാസത്തിൽ നെൽസൺ സായ്വിനു ശീമക്കു പോകുവാൻ മൂന്നു കൊല്ലത്തെ അവധി കിട്ടി. ഞാൻ കൂടി ശീമക്കു പോരണമെന്നു സായ്വ് പറഞ്ഞതിനെ ഞാൻ അനുവദിച്ചു.

---

* സ്നോ എന്നാൾ വളരെകാലം ജീവിച്ചിരുന്നു. ഒടുക്കമൊടുക്കം ആയപ്പോൾ അയാളുടെ സ്ഥിതി വളരെ മോശമായിരുന്നു. ചിലവിന്ന് കൂടി ഒന്നും ഇല്ലാതെ വളരെ കഷ്ടപ്പെട്ടുകൊണ്ടിരുന്നു, ഈ അവസ്ഥ അറിഞ്ഞു മിസ്റ്റർ ശങ്കുണ്ണി മേനവൻ മാസന്തോറും ഒരു പ്രാവശ്യം സംഭാവന കൊടുക്കുകയും, അതുകൂടാതെ കൂടെക്കൂടെ ചില സമ്മാനങ്ങൾ കൊടുക്കുകയും ചെയ്തുവന്നിരുന്നു. ഇതിൽ നിന്നും അദ്ദേഹത്തിന്റെ ഗുരുഭക്തി പ്രത്യക്ഷപ്പെടുന്നു.

പിന്നത്തെതിൽ കേളു മുൻസിഫ് കൂടെ വരണമെന്നു ഞങ്ങളെ രണ്ടാളെയും ക്ഷണിച്ചു വന്നതിനു സായ്പ് പറഞ്ഞാറെ മുൻസിപ്പും അപ്പോൾ അനുസരിച്ചു. പിന്നത്തെതിൽ എന്നെ പ്രത്യേകം വിളിച്ചു നമുക്ക ശീമയ്ക്കു പോകേണ്ടുന്ന എന്നും, അതുകൊണ്ടു ആ വിവരം ഞാൻ പറയുമ്പോൾ സായ്പിനു വിരസം ഉണ്ടാകുന്നതിനാൽ നിങ്ങൾക്ക അപ്പന്റെ അനുവാദം കൂടാതെ പോരുവാൻ പാടുള്ളതല്ലെന്നു പറയണമെന്നും പറഞ്ഞതിനാൽ ഞാൻ അപ്രകാരം പറഞ്ഞു. ഞങ്ങൾ രണ്ടാളും വരണ്ടാ എന്നു സായ്പിനെ കൊണ്ടു തന്നെ പറയിച്ചു. സായ്പു പോകുന്നതിനു മുമ്പിൽ തിരുവനന്തപുരത്തു മാസ്റ്റർ റോബട്സിന്റെ (Mr. Roberts) സ്കൂളിൽ ചേൎന്നു പഠിക്കണമെന്നും എന്നോടു പറഞ്ഞു. അപ്രകാരം അപ്പൻ കോഴിക്കോട്ടു വന്നപ്പോൾ പറഞ്ഞുബോധിപ്പിച്ചു കന്നിമാസം ൧൦൨൩ [൧൮൪൮] റസിഡന്റു കൎന്നൽ ഫ്രെസർ സായ്പിനും (Col. Fraser) സ്കൂൾമാസ്റ്റർ റാബട്സിനും രണ്ടുകടലാസ്സ തന്നു. ഞാൻ കോഴിക്കോട്ടുനിന്നു ൧൮-ാം തീയതി പുറപ്പെട്ടു പോകത്തക്കവണ്ണം നിശ്ചയിച്ചിരിക്കുമ്പോൾ വലിയമ്മാമൻ കല്പിച്ചപ്രകാരം ആളു വരികയാൽ ഉടനെ പുറപ്പെട്ടു പോരുകയും ചെയ്തു.

വീട്ടിൽ വന്നു എത്തിയാറെ വലിയജ്യേഷ്ഠൻ രാമ ത്തനെ അടിച്ചു പലരെയും ഏല്പിച്ചസംഗതിക്കു അവൻ കൽക്കട്ടർ സായ്പിനെ ചെന്നു ബോധിപ്പിച്ചു ആ കാൎയ്യം വിസ്തരിക്കുന്നതിനു തഹശീൽദാൎക്കു കല്പനയും കൊടുത്തിരിക്കുന്നു. ആ കാൎയ്യം ഒക്കെയും ത ഥ

ശിൽമാർ വിസ്തരിച്ച പ്രതിക്കാരനേയും അന്യായക്കാര
നേയും കൂട്ടി അയക്കത്തക്കവണ്ണം കല്പന ഉണ്ടായി
രുന്നതിനാൽ പതിനാറു മുതലായ അടിയന്തിരങ്ങൾ
കഴിഞ്ഞ ഉടനെ ഞാനും കൂടി കോഴിക്കോട്ടേയ്ക്കു പു
റപ്പെട്ടുപോരുകയും ചെയ്തു. തുലാമാസം ൫-ാംനു-
കോഴിക്കോട്ടു ചെന്നു് വിസ്താരങ്ങളും കഴിഞ്ഞു്, തെ
ളിവില്ലാത്തപ്രകാരം ൧൨-ാംനു- ജ്യേഷ്ഠനും മററും തി
രിയെപോന്നു. ൧൪-ാംനു- ഞാൻ ഒരു കാര്യമായി ത
ലശ്ശേരിക്കപോയി രണ്ടു ദിവസം താമസിച്ചു് കോഴി
ക്കോട്ടേയ്ക്കുതന്നെ തിരിയെ വന്നു്, അവിടെ നിന്നും
൨൦-ാംനു- ഇപ്പുറയാറേറയ്ക്കു പോന്നു

തലശ്ശേരിക്കപോയപ്പോൾ എന്റെ ഗഡിയാൾ
(Watch) അല്പം കേടുവന്നിരുന്നതിനെ നന്നാക്കിക്ക
ന്നതിനു വേണ്ടി രാമമാട്ടിനായരുടെ കയ്യിൽ ഏല്പി
ച്ചു പോയി. തിരിയെവന്നു ചോദിച്ചാറെ കൂത്താ
ളിനായർ അയാളുടെ പക്കൽ നിന്നും എടുത്തു കള
ഞ്ഞു എന്നും അതു ചോദിക്കുന്നതു രാമമാട്ടിനാ
യർക്കു മര്യാദ അല്ലെന്നും പറഞ്ഞതിനാൽ അതിനെ
ഉപേക്ഷിച്ചു പോന്നു. ൨൪-ാംനു- ഇപ്പുറയാറു വ
ന്നുചേന്നു.

തുലാമാസവും വൃശ്ചികമാസവും വെറുതെ ഇരു
ന്നാറെ പുകയിലക്കച്ചവടം ചെയ്യണമെന്നു വച്ച്
ജ്യേഷ്ഠനോടു് ഉറപ്പിക്ക ചോദിച്ചാറെ ഇല്ലെന്നു പ
റഞ്ഞു.

മകരമാസം ൧-ാംനു- റസിഡണ്ടുസായ്പു് പോ
ഞ്ഞിക്കരെ വന്നിരിക്കുന്നപ്രകാരം കേൾക്കകൊണ്ടു്
അപ്പന്റെ അടുക്കൽ ചെന്നു കൊടുങ്ങല്ലൂർ താലപ്പൊ

ലിക്ക തൊഴുവാൻ പോകുന്നു എന്നു വ്യാപ്തി പറഞ്ഞു അന്ന് അസ്തമിച്ച് അവിടെ നിന്നും പുറപ്പെട്ടു രണ്ടു മണിക്ക കൊടുങ്ങല്ലൂരെത്തി താലപ്പൊലിയും കണ്ട് അഞ്ചുനാഴിക പുലരുവാനുള്ളപ്പോൾ അവിടെ നിന്നും കൊച്ചിക്ക പോയി അവിടെ ചെന്നു പനി തുടങ്ങി, രണ്ടുദിവസം അമ്പലമഠത്തിൽ കിടന്നു.

൭-ാം നു- ഊണുകഴിഞ്ഞു പോഞ്ഞിക്കരെ ചെന്നു സായ്പിനെ കണ്ടു കത്തു കൊടുത്താറെ കസേരി തന്നു ഇരുത്തി, തിരുവനന്തപുരത്തു പോകുന്നതിനു വേണ്ടുന്ന ഉപകാരം ചെയ്യാമെന്നും നല്ല കാൎയ്യമാകുന്നു എന്നും താമസിയാതെ പോകുന്നതിനു യാത്ര പുറപ്പെട്ടു വരണമെന്നും പറഞ്ഞയച്ചാറെ അന്നസ്തമിച്ചു തന്നെ തോണിയേറി ഇപ്പുറയാറെ പിറ്റേദിവസം കാലത്തു എത്തി, അച്ഛനോട് ഏറിയ വ്യാജങ്ങൾ ഒക്കെയും പറഞ്ഞു ബോധിപ്പിച്ച് അനുവാദം വരുത്തി തിരുവനന്തപുരത്തേയ്ക്കു പോകുന്നതിനു വേണ്ടുന്നതൊക്കെയും ഒരുക്കി. നടുവത്തെ അച്ഛൻ നായരെയും കടലായിൽ കൃഷ്ണനെയും കൂടെക്കൊണ്ടു മകരമാസം ൨൯-ാംനു- അമാവാസിയും അൎദ്ധോദയവും കൂടിയ ദിവസം ഉച്ചതിരിഞ്ഞ് ഊണും കഴിച്ചു രാമസ്വാമിയേയും തൊഴുതു യാത്ര പുറപ്പെട്ടുപോന്നു. അസ്തമിക്കുമ്പോൾ എടത്തുരുത്തിയിൽ വന്നു. ൩൰-ാംനു- അസ്തമിച്ച് അവിടെ നിന്നും പോന്നു. ൩൧-ാംനു- കൊച്ചിയിൽ വന്നാറെ കുഞ്ഞൻമേനോൻ പേഷ്കാരുടെ മകൻ കുഞ്ഞിരാമമേനവനെയും അവിടെവെച്ചു കണ്ടു ഞങ്ങൾ രണ്ടുപേരുമൊരുമിച്ചു ൩൨-ാം

തീയതി പോൎഞ്ഞിക്കരെ ചെന്ന സായ്പിനെ കണ്ടു കണ്ടു വാങ്ങിക്കൊണ്ട് ൩൦-ാം൹ കൊച്ചിയിൽനിന്നും പഞ്ചുമേനോനും കുഞ്ഞിരാമമേനോനും കൂടിച്ചു പോരുകയും ചെയ്തു. കുംഭമാസം ൪-ാം൹ അസ്തമിച്ചു ൭-ാം൹ പുലരുന്നതിനു ഒരു നാഴികയുള്ളപ്പോൾ തിരുവനന്തപുരത്തു കോട്ടയ്ക്കകത്തു വന്നു വാഴപ്പിള്ളി എന്ന വീട്ടിൽ പഞ്ചുമേനോനും കുഞ്ഞിരാമമേനോനും ഒരുമിച്ചു പാൎത്തു

൭-ാം൹ കൊച്ചു കുറുപ്പിനേയും തമ്പിഅങ്ങത്തേയും കണ്ടു.

൬-ാം൹ ൫-൩ പാ അടിയറവച്ചു അസ്തമിച്ചു ൬-നാഴിക ചെന്നാറെ ജനപ്പുരയിൽ ചെന്നു എളയതമ്പുരാൻ തിരുമനസ്സിലെ മുഖം കാണിച്ചു.

൮-ാം൹ സ്കൂൾമാസ്റ്റർ റാബർട്ടുമൊരെയെ ആളയച്ചു വരുത്തി എന്നെ കൂട്ടിഏല്പിച്ചു. ൯-ാം൹ മുതൽക്ക പള്ളിക്കൂടത്തിൽ ചെന്നു പഠിച്ചുതുടങ്ങി. ൧൫-ാം തീയതി ജനപ്പുരയിൽ ഉച്ചതിരിഞ്ഞു മുഖം കാട്ടുവാൻ ചെന്നാറെ കഞ്ഞികുടിപ്പാൻ കല്പിച്ച് കഞ്ഞി തരിയിച്ചു.

മീനമാസം ൧-ാം൹ മുതൽക്ക കുറുപ്പുവാങ്ങിച്ചിട്ടുള്ള ഒരു ചെറിയ മഠം തെക്കെത്തെരുവിൽ ഉരുതിൽ പാൎത്തുതുടങ്ങി. ൨൮-ാം൹ ഉത്തരവു ചോദിച്ചിട്ടു തരാഞ്ഞതിനാൽ സായ്പിന്റെ മനമ്മയും ഞാനുമായി വാക്കുണ്ടായി.

മേടമാസം ൧-ാംനു- വിഷുക്കൈനേട്ടം കല്പിച്ചുതന്നു ഇടവമാസം ൯-ാംനു- ഇളശ്ശാരപ്പിള്ളയുടെ മട്ടത്തിലുള്ള (Pony) സവാരിക്ക തന്നു.

ഇടവമാസം മുതൽക്ക സാധാരണയായി അകത്തുചെന്നു മുഖം കാട്ടുവാറായി.

മിഥുനമാസം ൧൧-ാംനു- പള്ളിക്കൂടത്തിൽ പോയാറെ ഉച്ചതിരിഞ്ഞു ട്രാൻസ്ലേറ്റ് ((Translate) ചെയ്യുമ്പോൾ Fat എന്നുള്ളത് നല്ലവണ്ണം ശബ്ദിച്ചില്ലെന്നു വച്ച് മാസ്റ്റർ റാബർട്ട ദ്വേഷ്യപ്പെട്ടു അവിടെ നിന്നും പെരുത്ത് റാക്കണമായി. നിലത്തെഴുത്തു പഠിക്കുന്ന കുഞ്ഞുങ്ങളുടെ അടുക്കൽ ചെന്നു അതിന്റെ ശബ്ദം ചോദിച്ചറിയണമെന്നു പറഞ്ഞതിനെ ഞാൻ അനുസരിക്കാത്തതിനാൽ അയാൾ എന്നെ അടിക്കുവാൻ ഭാവിച്ചപ്പോൾ എനിക്ക നിങ്ങളുടെ അടുക്കൽ പഠിപ്പാൻ മനസ്സില്ലെന്നും, എന്നെ അടിപ്പാൻ ആവശ്യമില്ലെന്നും പറഞ്ഞു ഓടിപ്പോരുകയും ചെയ്തു. അപ്പോൾ തന്നെ ആ വസ്തുത ചെന്നു തിരുമനസ്സിൽ അറിവിച്ചു. പിറ്റെ ദിവസം റസിഡണ്ടിനെ കാണ്മാൻ പോയി വർത്തമാനങ്ങൾ ഒക്കെയും പറഞ്ഞാറെ അയാൾ പെരുത്തു വ്യസനപ്പെട്ടു. താൻ ഇനി ആ പള്ളിക്കൂടത്തിൽ പഠിക്കണ്ടാ എന്നും കോട്ടയത്തു പോകണമെന്നും, അതിനു വേണ്ടുന്ന ഏർപ്പാടുകൾ ഒക്കെയും ചെയ്യാമെന്നും നാളെ വരണമെന്നും പറഞ്ഞയച്ചു. ആ വഴിക്കുതന്നെ കയ്യിൽ ഒരു വലിയ വടിയും എടുത്തുകൊണ്ടു പള്ളിക്കൂടം വ

ക എന്റെ പക്കൽ ഒരു പുസ്തകം ഉണ്ടായിരുന്നതിനെയും കൊണ്ടു പള്ളിക്കൂടത്തിൽ ചെന്നു് ആ പുസ്തകത്തെ കൊടുത്തു എന്റെ വക ഏതാനും പുസ്തകം അയാളുടെ പക്കൽ ഉള്ളതിനെ ചോദിച്ചാറെ വടിയുംകൊണ്ടു താൻ എന്നെ ഭയപ്പെടുത്തുവാൻ വന്നുവോ എന്നു ചോദിച്ചു. അതെ എന്നു ഉത്തരംകൊടുത്തു. അവിടെ നിന്നു തിരിച്ചു കൊട്ടാരത്തിൽ ചെന്നു എളയതമ്പുരാൻ തിരുമനസ്സിലെ മുഖംകാണിച്ചു വീട്ടിൽ പോകുന്നു എന്നു അറിയിച്ചാറെ, "നീ പോകണ്ടാ എന്നും, ഇംഗ്ലീഷ് ശീലഎഴുത്തിൽ ഇവിടെ ഞങ്ങൾക്കും പലരും ഉണ്ടാകകൊണ്ടും ഏതാനും ഒക്കയും അറിഞ്ഞിരിക്കകൊണ്ടും ഇനി സഹവാസം മാത്രം മതി എന്നും ഇവിടെ തന്നെ പാർത്തുകൊള്ളണമെന്നും കല്പിച്ചു................................

കർക്കടകമാസം ൩൧-൧൦൨൫- മുതൽക്ക ബ്ളാത്തകോർട്ടു നമ്പൂരി അങ്ങുന്നു കല്പിച്ചപ്രകാരം എന്റെ അടുക്കൽ വന്നു പറഞ്ഞു കൊട്ടാരത്തിൽ തന്നെ എനിക്കും വാരിയക്കാർക്കും ഊൺ തുടങ്ങിച്ചു............ കർക്കടകം ൩൨-൧൦൨൫- മുതൽക്ക സവാരിക്കു കുതിരയെ കല്പിച്ചു തന്നു. ചിങ്ങമാസം മുതൽക്ക അമ്മെമുറിയിൽ പാർപ്പുതുടങ്ങി. ൧൦൨൬ തുലാമാസം ൧൮-൧൦൨൬- ഉണ്ണു പാർത്തിരിക്കുമ്പോൾ കൊച്ചുകൃഷ്ണപിള്ളയും ഞാനുമായി ഒരു കാര്യം കൊണ്ടു സംസാരിച്ചു തുടങ്ങി. രണ്ടു പരിഷയും കുറെ ക്രമംവിട്ടു സംസാരിച്ചു സംഗതിക്കു അയാൾ എന്റെമേൽ മുഷിച്ചൽ വച്ചു ദ്വേഷ്യം

അറിവിച്ചാറെ ആ സംഗതികൾ ഒക്കെയും അയാൾ കൂടെ നില്ക്കുമ്പോൾ ഞാൻ തിരുമനസ്സറിയിച്ചാറെ "നിങ്ങൾ തമ്മിൽ ശണ്ഠ അരുതു" എന്നു കല്പിച്ചു അവിടെ നിന്നു എഴുന്നള്ളുകയും, ഉടനെ അയാൾ എന്നെ അസഭ്യം പറകയും ചെയ്കതിനാൽ ഞാൻ ഒരു കടലാസ് എഴുതി തൃക്കയ്യിൽ കൊടുത്ത സംഗതിക്കു അയാൾ എന്റെ മേൽ ദ്വേഷം വച്ചുകൊണ്ടു തിരുമനസ്സറിവിച്ചു. ഞാൻ അകത്തു ചെന്നു പള്ളിയറയിൽ കടന്നു മുഖം കാട്ടരുതു എന്നു ഒരു ശട്ടം ഉണ്ടാക്കി.

വൃശ്ചികം ൧൮-ാംനു- എനിക്കായി പ്രത്യേകം ഒരു മുറി ഉണ്ടാക്കിച്ചു തന്നു പാൎത്തുതുടങ്ങി.

ധനമാസത്തിൽ പുറന്നാൾദിവസം ഒരു കസവിട്ട പരിവട്ടം കല്പിച്ചു തന്നു.

മീനമാസം മുതൽക്കു മേനവനു ദീനം തുടങ്ങിയാറെ മേനവൻ നോക്കിവന്ന ജോലികൾ എല്ലാം നോക്കുന്നതിന്നും കല്പിച്ചു.

മേടമാസം ൧൨-ാംനു- ൨൫൦ പണം ചിലവിനു കല്പിച്ചുതന്നു. മിഥുനമാസത്തിൽ മേനവൻ വന്ന ഉടനെ സകലവും തിരിയെ ഏല്പിച്ചു.

൧൦൧൪ ചിങ്ങമാസം ൧൯-ാംനു- സ്ലീവൻധപ്പരയ്ക്കു ഒരു എഴുത്തു തന്നു കോട്ടയത്തേയ്ക്കു ഒരു പട്ടക്കാരനെയും കൂടി അയച്ചു.

൧൫-ാംനു- കോട്ടയത്തു ചെന്നു സമുദായമഠത്തിൽ ഉണ്ടു.........സായ്ബിനെ കാണായ്കകൊണ്ടു. അവിടെ

നിന്നും ആലപ്പുഴയ്ക്കു ചെന്നു. വേമ്പനാട്ടുകായലിൽ വച്ചു കള്ളന്മാർ വന്നാറെ വെടിവച്ച് അവരെ ഓടിച്ചു. ൧൦-ാംനു- ജ്ഞാനമുത്തും (കൊച്ചിയിൽനിന്നും ഗീവറുഗീസുമറ്റും വന്നിരിക്കകൊണ്ട് ഒരു കാര്യമായി) കോട്ടയത്തേയ്ക്കു പോയി. ആ വഴിതന്നെ കൊച്ചിക്കു പോയി. ഒരുത്തരേയും കാണാതെ പോയ കാര്യവും സാധിച്ചു ൧൧-ാംനു- ശേഷന്റെ * മഠത്തിൽ ഊണുംകഴിച്ചു ബോട്ടുകയറി പോന്ന് ൧൪-ാംനു- മുടവായിൽ എത്തി ൧൭-ാംനു- കോട്ടയ്ക്കകത്തു വന്നുചേന്നു പിറ്റേദിവസം (പത്മനാഭപുരത്തു എഴുന്നള്ളിയിരിക്കുന്നതിനാൽ) ഇവിടെനിന്നും പുറപ്പെട്ടു പത്മനാഭപുരത്തു ചെന്നുചേർന്നു.

കന്നി ൧൭-ാംനു- ഗോവാ ഉപ്പിനു അപ്പന്റെപേക്കു ഒസ്ത്രാസ് എഴുതിക്കൊടുത്തു ഉടമ്പടിചെയ്യുന്നതിനു കച്ചോടംവക ഒരാൾക്കു ഉത്തരവുവാങ്ങിച്ചു.

൧൭-ാംനു- പത്മനാഭപുരത്തുനിന്നു കല്പനപ്രകാരം നാഗർകോവിലിൽ പോയി. അവിടെനിന്നും എഴുന്നള്ളത്തൊന്നിച്ചു ൧൯-ാംനു- കോട്ടയ്ക്കകത്തു വന്നുചേന്നു. ഇതിനിടയ്ക്കു കന്യാകുമാരിവരെ എഴുന്നള്ളത്തോട്ടുകൂടി പോയി.

൨൮-ാംനു- യാത്ര അയവിച്ചാറെ ൩൦൦ പണവും ഒരു കസവിട്ട ഉറുപ്പട്ടാവും തന്നു.

---

* ഇദ്ദേഹം ശങ്കുണ്ണിമേനവന്റെ ഒരു വലിയ ഇഷ്ടനായിരുന്നു. ഇദ്ദേഹം പിന്നീട്ട കൊച്ചി ബ്രിട്ടീഷ് സബ് കോടതിയിലെ ഒരു റിക്കാർട്ടുകീപ്പറായും ഇരുന്നു.

തുലാമാസം ൧൫-ാംനു- കൊല്ലത്തുവച്ചു രാത്രി ൧൨ മണി മാറിയപ്പോൾ ഒരു ദേവീമാഹാത്മ്യം ഗ്രന്ഥവും പിടിമൊന്തയും കുളത്തിൽ പിടിമൊന്ത ആലപ്പുഴ കൊണ്ടുവന്നു.

തുലാമാസം ൬-ാംനു- ൧൦൦൦ ക്രുമ്പ ഉപ്പിനു ഉടമ്പടിചെയ്തു. അവിടെ നിന്നും ൮-ാംനു- പുറപ്പെട്ടു പോയി ൧൧-ാംനു- എടത്തുരുത്തി എത്തി അപ്പനെ കണ്ടു നമസ്കരിക്കയും ൧൩-ാംനു- ഊണുകഴിഞ്ഞു് അകായിൽ കല്ലറയിൽ ഇരുമ്പാണ ഒരു പെട്ടിയുടെ അകത്തു ഇരുന്ന പാട്ടുകേൾക്കുമ്പോൾ കൊള്ളുന്ന കൊട്ടു രാമൻ അപ്പന്റെ അടുക്കൽനിന്നും എന്റെ ജന്മസാഫല്യമായ ഒരു നീട്ടു കൊണ്ടുവന്നു തന്നു.

൧൫-ാംനു- അസ്തമിച്ചു എടത്തുരുത്തിയിൽ നിന്നു അപ്പൻ ഒരുമിച്ചു് പോന്നു. ൧൬-ാംനു- എളങ്കുന്നപ്പുഴ വന്നു. അന്നു് ഊണുകഴിഞ്ഞു കൊച്ചിക്കു പോയി യോഗിയാരേയും കൂട്ടിക്കൊണ്ടു് എളങ്കുന്നപ്പുഴ വന്നു..............................................
......൨൨-ാംനു- ഉടമ്പടിയുടെ കാര്യത്തിനു ചില തകരാറുകൾ ഉണ്ടെന്നും ഉടനെ ആലപ്പുഴയ്ക്കു വരണമെന്നു സായ്പ്പ് പറഞ്ഞപ്രകാരം രാഘവൻപിള്ളയുടെ എഴുത്തുവന്നു. അന്നു് അസ്തമിച്ചു കൊച്ചിയിൽനിന്നും പുറപ്പെട്ടു് ആലപ്പുഴ വന്നാറെ ഉടമ്പടി തിരുത്തൽ ചെയ്യത്തക്കവണ്ണം ഉത്തരവു വന്നിരിക്കുന്നു എന്നു സായ്പ്പു് പറഞ്ഞു. ൨൦-ാംനു- ആലപ്പുഴനിന്നും തിരുവനന്തപുരത്തേയ്ക്കു തിരിച്ചു. വൃശ്ചികം ൧-ാംനു-

അമ്പലപ്പുഴ വന്നു നമസ്കാരം കഴിച്ചു. ൩-ാം൹ തിരുവനന്തപുരത്തു വന്നുചേൎന്നു. ൪-ാം൹ മുതൽ ഇടയടി ഉൾപ്പെട്ട വ്യവഹാരം തുടങ്ങി.

൰൩-ാം൹ കുമാരനല്ലൂർ എഴുന്നള്ളത്തോടുകൂടിപ്പോയി

൰൭-ാം൹ കൊല്ലത്തെത്തി റസിഡണ്ടിന്റെ അടുക്കൽ കല്പിച്ചയച്ചു............................

൰൯-ാം൹ കോട്ടയത്തു എത്തി. അവിടെയുള്ള സായ്പന്മാരുടെ അടുക്കൽ ഒക്കെയും കല്പിച്ചയച്ചു.

൰൮-ാം തീയതി മണ്റോവിന്റെ അടുക്കൽ. തടിയുടെ വ്യവഹാരത്തിനു കല്പിച്ചയച്ചു.

൨൦-ാം തീയതി ചങ്ങനാശ്ശേരിയിൽനിന്നു ആലപ്പുഴക്കു കല്പിച്ചയച്ചു. അപ്പോൾ വഴിചിലവിനുപണം കരുപ്പിനെയേല്പിച്ചിരുന്നു. കരുപ്പിനെ തൽക്കാലം കാണായ്കകൊണ്ടു കൊച്ചുണ്ണി വിചാരിപ്പുകാരൻ തന്നെ. അന്നു പുളിംകുന്നു ആററിൽ വച്ചു പട്ടക്കാരൻ പിച്ചപ്പിള്ളയും ഒരു നസ്രാണിയുമായി കലശലുണ്ടായി. അന്നു ആലപ്പുഴ എത്തി. രണ്ടുദിവസം താമസിച്ചു ൨൩-ാം൹ കൊല്ലത്തു എഴുന്നള്ളത്തോടു ചെന്നുചേൎന്നു. ൨൯-ാം൹ കോട്ടയ്ക്കകത്തു എത്തി.

ധനുമാസം ൰൭-ാം൹ കാശിക്കു ൱ ഉറുപ്പികക്കു ഉണ്ണിയും കുഞ്ഞിക്കാവ എജമാനനും ജ്യേഷ്ഠനും കൂടി ഒരു എഴുത്തും അയച്ചു.

മകരം ൭-ാംനു- ആറാട്ടിന്നു എഴുന്നെള്ളത്തു. അന്നു ഒരുമിച്ചു പോയില്ല അതിന്റെ സംഗതി, കുമാരന്മാൎക്കു എഴുന്നള്ളുന്ന സമയത്തു കുമാരന്മാരുനിന്നു ഏറ്റുമാനൂൎക്കു പോകുമ്പോൾ ചിലരുടെ സിദ്ധാന്തം നിമിത്തമായി എനിക്കു കുതിര തരാതെ നടത്തി ബുദ്ധിമുട്ടിച്ചതിന്റെ ശേഷം ഞാൻ തന്നെ അറിയിച്ചു കുതിരക്കു കല്പന മേടിക്കേണ്ടിവന്നു.

മേടം. ൨൦-ാംനു- ശ്രീമഹാരാജാവിന്റെ ജൂപ്പിററർ (Jupiter) എന്ന കപ്പൽ പുറത്തുവന്നു ഇരിമ്പു വച്ചിരുന്നതിൽ പോയി കപ്പലിലുണ്ടായിരുന്ന കപ്തൻ മുതലായവരെ കണ്ടു അവൎക്കു വെള്ളം ഇല്ലാത്തതിനാൽ വളരെ കുഴങ്ങിയിരുന്നതിന്നു വളരെ ഒത്താശ ചെയ്തു. എളയതമ്പുരാൻ തിരുമനസ്സറിയിക്കുന്നതിന്നു എഴുതി അയച്ചു. കപ്പലിൽ എഴുന്നള്ളി അവൎക്കു സമ്മാനം മുതലായതു കൊടുത്തു. അതിനാൽ അതിലുണ്ടായിരുന്ന ൪൭-ാം റജിമെണ്ടിൽ കപ്തൻ മുതലായവൎക്കു എന്റെ മേൽ വളരെ സന്തോഷമുണ്ടായി. അവർ കൊളമ്പിൽ പോകുന്നതാകകൊണ്ടു കൊളമ്പിലേക്കു വരണമെന്നും, ഇതിന്നു പ്രത്യുപകാരം ഞങ്ങളും ചെയ്യുമെന്നും പറഞ്ഞു . . . . . .

കൎക്കടകമാസം ൧൮-ാംനു- ഒരു സങ്കടം എഴുതി ഞാൻ തന്നെ വലിയ തമ്പുരാൻ തിരുമുമ്പാകെ കൊണ്ടുചെന്നു വച്ചു മുഖം കാണിച്ചു.

൧൦൧൭-ചിങ്ങം ൩-ാംനു- ഒരു തോക്കയിലിട്ടകാൎയ്യത്തിന്നു സങ്കടം എഴുതിവച്ചു അതിന്നു ൩൦൦- ഉറുപ്പിക തമ്പാൻ തരാമെന്നു പറഞ്ഞു.

൧൦൧൫ കന്നിമാസം൪-ാംനു- മുതൽക്ക അഞ്ചുമുറിയിൽ നിന്നും പാർപ്പ മാററി കോട്ടക്കവെളിയിൽ നീലകണ്ഠൻതമ്പിയുടെ വീട്ടിൽ പാൎത്തു. അവിടെ നിന്നും ൧൨-ാംനു- മുതൽക്ക മാറി നാഗരുകോവിൽ തമ്പിഅങ്ങത്തെ വീട്ടിൽ പാർപ്പ തുടങ്ങി.

തുലാമാസം൨൩-ാംനു- ഉപ്പിന്റെഉടമ്പടിയുടെതക്കങ്ങൾ തീൎന്ന ഇക്കൊല്ലത്തേക്ക് ഉടമ്പടിചെയ്യാനുത്തരവു കിട്ടി

൭-ാംനു- എളയതമ്പുരാൻതിരുമനസ്സിലെ വക ൧൫൧൫-രൂപാണ്ട കപ്പലിൽ നിന്നും വാങ്ങിച്ചപലക്കകൾക്ക വില ഏറിപ്പോയതുകൊണ്ട് ഞാൻ തന്നെ വിററു വില കൊടുക്കണമെന്ന പ്രസ്താവം ഉണ്ടായി ഞാൻ അപ്രകാരം കൊടുക്കാമെന്ന് ഏററു. ആ വൎത്തമാനം കൃഷ്ണൻതമ്പാനോട പറഞ്ഞാറെ തമ്പാൻ പണം തരാമെന്ന പറഞ്ഞു.

൩-ാംനു- അസ്തമിച്ച് ഉത്തരവുകൊണ്ട് ആലപ്പുഴക്ക പോയി. ഉത്തരവുകൊടുത്തു സായ്പിന്റെമറുപടിയും വാങ്ങിക്കൊണ്ടു തിരിച്ചു വന്നു. ൧൦-ാംനു- അസ്തമിച്ച മൂന്ന നാഴിക ചെന്നപ്പോൾ തിരുവനന്തപുരത്തു കോട്ടയ്ക്കകത്തു ചെന്ന കൊച്ചുകുറുപ്പിന്റെ മഠത്തിൽ ഉണ്ണുകഴിച്ച കിടന്നുറങ്ങുന്ന സമയത്തു ഹാ കഷ്ടം! എന്റെ സഹോദരന്മാര കാശിക്ക പോയിരിക്കുന്നവരുടെ നാശവൎത്തമാനത്തിന് എഴുത്തുംകൊണ്ടു പിച്ചകുട്ടി വന്നു.

൧൯-ാം൹ ദിവാൻജി സ്വാമിയെ കണ്ടു ചരക്കിന്റെ കാൎയ്യം പറഞ്ഞാറെ ആ വക ചരക്കുകൾ ചൊല്ലുംവകയിൽ കൊടുത്തു പണം തരുന്നതിനു ശട്ടം കെട്ടി.

൨൦-ാം൹ പണ്ടാരവകക്കു കൊടുപ്പാനുണ്ടായിരുന്ന ൪൨൫ രൂപയും കൊടുത്തുതീൎത്തു

൨൧-ാം൹ മൂന്നു മണിക്കു വലിയതമ്പുരാൻ തിരുമനസ്സിലെ ഒരു കത്തുപട്ടം ഒരു കണ്ണാടി പടവും അടിയറവെച്ചു മുഖം കാണിച്ചതിന്റെ ശേഷം സന്തോഷമായൊക്കയും കല്പിച്ചു. പിന്നത്തതിൽ ബാംബയിൽനിന്നും അപൂൎവ്വ പദാൎത്ഥങ്ങൾ ഒക്കയും വരുത്തേണമെന്നു കല്പിച്ചു.

൨൨-ാം൹ എളയതമ്പുരാൻ തിരുമനസ്സുകൊണ്ടു ഒരു പട്ടുകര കവുണി കല്പിച്ചുതന്നു.

൨൩-ാം൹ ആലപ്പുഴക്കു പോന്നു. ൨൪-ാം൹ കൊട്ടാരത്തിൽ എത്തി.

൨൫-ാം൹ കച്ചോടക്കാൎയ്യം മിസ്റ്റർ ക്രാഫോൎട്ടു സായ്പിനെ ചെന്നുകണ്ടു. അഡ്വാൻസിന്റെ കാൎയ്യം കൊണ്ടു പറഞ്ഞാറെ ഞാൻ അതിനു ഒരു ശിപാൎശി ചെയ്യുകയില്ലെന്നു പറഞ്ഞു. പിന്നത്തതിൽ അഡ്വാൻസു കൂടാതെ കഴിയുന്നതല്ലെന്നു ഞാൻ പ്രത്യേകം വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ അഡ്വാൻസു കൂടാതെ ഞാൻ ബോധിപ്പിച്ചിരിക്കുന്ന വിലയിലും കുറച്ചു ഉടമ്പടി ചെയ്തുകൊള്ളാം എന്നു സാവ്രജി സായ്പിന്റെ ഒത്താശയോടുകൂടി ഒരു ഹൎജി ബോധിപ്പിച്ചു

രിക്കുന്ന വിവരം എന്റെ പ്രത്യേക സ്നേഹിതനും ബന്ധുവും ആയിരിക്കുന്ന രായസം പപ്പുപിള്ള അറിഞ്ഞു എന്റെ അടുക്കൽ വന്നു പറഞ്ഞതിനാൽ അഡ്വാൻസ് എനിക്കു വേണ്ടാ എന്നും ഉടമ്പടി ചെയ്തു കൊള്ളുന്നതിനു ഉത്തരവാകണമെന്നും ഹർജി ബോധിപ്പിച്ചതുകൂടാതെ തുളസാരാമൻ സ്വാമിയുടെ പേൎക്ക് ഒരു എഴുത്തു എഴുതി ആ ഹർജിക്കകത്തുവച്ചു അയച്ചാറെ എന്നോടു ജാമ്യം വാങ്ങിക്കൊണ്ടു ഉടമ്പടി ചെയ്വാൻ ഉത്തരവു വന്നു.

വൃശ്ചികമാസം ൯-ാംനു- ജാമ്യം ആലപ്പുഴ കച്ചോടം സായ്പിനെ ബോദ്ധ്യം വരുത്തിക്കൊള്ളണമെന്നു ദിവാൻജി സ്വാമിയുടെ ഇണ്ടാസ് വന്നതിനാൽ സായ്പിനെ ബോധിപ്പിച്ചു ആവശ്യങ്ങളൊക്കെയും, പറവൂൎക്കും സാധനം വാങ്ങിച്ചുകൊണ്ടു ൪-ാംനു- ആലപ്പുഴ നിന്നും പറവൂൎക്കു പോന്നു.

൫-ാംനു- വൈക്കത്തു ഉറങ്ങി.

൬-ാംനു- അത്താഴം ഉണ്ടായില്ല.

൭-ാംനു- കാലത്തു പറവൂർ എത്തിയപ്പോൾ തഹശീൽദാർ എളംകുന്നപ്പുഴെ പോയിരിക്കുന്നപ്രകാരം കേട്ടു. കീഴ്ക്കൂട്ടം ഉമ്മിട്ടിപ്പിള്ള അവിടെ ഉണ്ടാകകൊണ്ടു അയാളെ വരുത്തി ചോദിച്ചാറെ ൮-ാംനു- അത്രെ തഹശീൽദാര വരു എന്നു പറഞ്ഞതിനാൽ തിന്നു പോകുന്നതിനു ഭാവിച്ചപ്പോൾ ഭക്ഷണം കഴിച്ചു പോകണമെന്നു പറഞ്ഞു. അയാൾ ഉണ്ണിന് അമ്പലത്തിൽ ഒക്കെയും വട്ടം കൂട്ടി. എത്രയും സുഖമായി അന്തികഴിച്ചു.

ഉടനെ എളങ്കുന്നപ്പുഴ ചെന്നു തഹശീൽദാരെ കണ്ടു അന്ന് അത്താഴം അവിടെ ഉണ്ടു ഉമ്മിട്ടിപ്പിള്ളക്ക ജാമ്യം എഴുതി വെപ്പിക്കുന്നതിന്നു ശീട്ടും കൊണ്ടു രാത്രി തന്നെ പോന്നു പറവൂർ വന്നു.

൭-൨൨-നു കാലത്തു ഉമ്മിട്ടിപ്പിള്ളയെ ആളെ അയച്ചു വരുത്തി ശീട്ടു കൊടുത്താറെ വടക്കേക്കരക്കു കൊച്ചുകുഞ്ഞു പ്രവൎത്തികാരനെ കാണ്മാൻ പോയി ചക്കങ്കൽ കൊച്ചുകൃഷ്ണപിള്ളയുടെ മഠത്തിൽ വച്ചു അയാളെയും വക്കീലിനേയും കണ്ടു. പാഴൂരാട്ടു നമ്പൂരിപ്പാട്ടിലെ ജാമ്യത്തിന്റെ കാൎയ്യം അമാന്തം എന്നറിഞ്ഞു ഇരുപ്പുരയാറേക്കു പോയി പുറത്തുള്ള ജാമ്യം ഉണ്ടാക്കാമെന്നുവെച്ചു അപ്പനെ കാണ്മാൻ വേണ്ടി പോകാമെന്നു നിശ്ചയിച്ചു പുതിയകാവിൽ നിന്നും നിവേദ്യച്ചോറു വാങ്ങിച്ചു ഉണ്ടു. ഉച്ചതിരിഞ്ഞു അവിടെ നിന്നും പുറപ്പെട്ടു കരിയാപ്പള്ളിയിൽ ചെന്നു പോകുന്നവഴിക്കു പപ്പുപിള്ളയുടെ അനന്തിരവനെ കൂട്ടിക്കൊണ്ടുപോയി. അവിടെ ചെന്നിരുന്നു ൫-മണിവരെ തോണി കിട്ടാതെ താമസിച്ചു പിന്നത്തേതിൽ ഒരു ഓടംതോണിയിൽ കയറി വളരെ കഷ്ടപ്പെട്ടു പത്തു നാഴിക പുലരുവാനുള്ളപ്പോൾ എടത്തുരുത്തിയിൽ ചെന്നെത്തി. അപ്പോൾ അപ്പൻ അവിടെ ഉണ്ടായിരുന്നില്ല. അത്താഴവും ഉണ്ണാതെ കൊള്ളപ്പുരയിൽ പല്ലായിൽ കിടന്നു ഉറങ്ങേണ്ടി വന്നു.

൮-൨൨-നു കാലത്തു അവിടെ നിന്നും തോണി കയറി ഇരുപ്പുരയാറേറു ചെന്നു അകായിൽ നിന്നു അഛനെ

കണ്ടു നമസ്കരിച്ചു ഉച്ചതിരിഞ്ഞു് എടത്തുരുത്തിയിൽ വന്നു.

൯-ാംനു-അച്ചനുംകൂടിച്ചുപുറത്തുക്കു പോയി ഊണുകഴിഞ്ഞു് പള്ളിപ്പുറത്തു പാറാളിയുടെ മഠത്തിൽ കൂടി നീങ്ങി പാറാളിയോടു പറഞ്ഞാറെ ഞാൻ അന്നു അവിടെ താമസിക്കേണമെന്നും പറഞ്ഞു. അന്നു അച്ചനും ഒരുമിച്ചു പോരുമ്പോൾ വെളിയാട്ടു നമ്പൂരിയുടെ പടിക്കൽ വന്നു അച്ചൻ ജാമ്യത്തിന്റെ സംഗതി അദ്ദേഹത്തിനോട് അപേക്ഷിച്ചു. അന്നു ഞാൻ പുറത്തുതന്നെ താമസിച്ചു.

൧൦-ാംനു- കാലത്തുകഞ്ഞി കുടിച്ചു പാറാളിയുടെ മഠത്തിൽ ചെന്നപ്പോൾ അദ്ദേഹം അവിടെ ഇല്ല. അവിടെ ഊണു കഴിച്ചിരിക്കുമ്പോൾ അദ്ദേഹം വന്നു ചോദിച്ചാറെ ജാമ്യക്കാര്യം അമാന്തം എന്നു പറഞ്ഞതിനാൽ ഞാൻ തിരിയെ എടത്തുരുത്തിക്കു വളരെ വ്യസനത്തോടെ പോന്നു. അച്ചനെ ആവലാതികൾ കേൾപ്പിച്ചു. ഏറിയ വഴികൾ ഒക്കെയും ആലോചിച്ചാറെ പടിഞ്ഞാറെ മനയ്ക്കൽ നമ്പൂരിപ്പാട്ടിലെക്കൊണ്ടു ജാമ്യം എഴുതിക്കാമെന്നു കല്പിച്ചു. അദ്ദേഹം ഒരു മടിക്കൂടാതെ എഴുതി തന്നതിന് അദ്ദേഹത്തിനു ഒരു ഗുണം വിചാരിക്കണമെന്നു അച്ചൻ കല്പിച്ചിരിക്കുന്നു.

അന്നു അസ്തമിച്ചു എടത്തുരുത്തിയിൽനിന്നും പോന്നു പിറ്റെ ദിവസം പറവൂർ വന്നു തഹശീൽദാരുടെ വീട്ടിൽ ഊണുകഴിച്ചു. അന്നു തന്നെ കുന്നത്തുനാട്ടിലേക്കു പോയി.

൧൦-ാംനു- കാലത്തു ആലുവാ, അന്നു എട്ടു മണിക്കു മണപ്പുറത്തുവാതുക്കൽ ചെന്നു തഹശീൽദാരെ കണ്ടു വസ്തുവകയ്ക്കുവിസ്താരം വരുത്താൻ ഉടനെ ആളെ അയച്ചു. അന്നു തഹശീൽദാരുടെ മഠത്തിൽ ഉണ്ണു, അത്താഴവും അവിടെ തന്നെ.

൧൧-ാംനു- ഉച്ചതിരിഞ്ഞാറെ ൩൦൦൦-പണത്തിനു വരിയോലവന്നതുംകൊണ്ടു പറവൂക്കു പോന്നു.

൧൩-ാംനു- കാലത്തു പറവൂർ എത്തി. അപ്പോൾ തഹശീൽദാർ പാറക്കടവത്തു പോയിരിക്കുന്നതിനാൽ അന്നു മുഴുവനും പിറ്റെ ദിവസം ൯ മണിവരെയും അവിടെ താമസിച്ചു. അന്നു വയ്യുന്നേരം മേയ്ക്കാട്ടുപോയി. പിറ്റെ ദിവസം ഉണ്ണും കഴിഞ്ഞു കിടന്നു ഉറങ്ങുമ്പോൾ ആലപ്പുഴനിന്നു അടിയന്തിരത്തിൽ സായ്പിന്റെ സാധനം വന്നതിനാൽ അടിയന്തിരത്തിൽ പുറപ്പെടുവാൻ ഭാവിക്കുമ്പോൾ തഹശീൽദാരും വന്നു. അന്നു അസ്തമിച്ചു പുറപ്പെട്ടുപോയി കൈതപ്പുഴ കായലിൽ ചെന്നാറെ കാറ്റു അധികമായി അപായം വരുവാൻ ഭാവിച്ചു.

൧൪-ാംനു- വെളുക്കത്തു ഉണ്ണുകഴിഞ്ഞു ൯ മണിക്കു ആലപ്പുഴ എത്തി. അന്നു സായ്പിനെ കാണ്മാൻ ഇടവന്നില്ല. ഉടനെ എന്റെ ബന്ധുവാകുന്ന രായസം പപ്പുപിള്ളയെ അന്വേഷിച്ചാറെ കല്യാണത്തിനു ഉത്തരവുവാങ്ങി വീട്ടിൽ പോയപ്രകാരം കേട്ടു വളരെ വിഷാദിച്ചു.

[illegible]- സായ്പിനെ ചെന്നു കണ്ടാറെ മതിയായ ഒരു വൎത്തകനെ ജാമ്യം കൊടുക്കുന്നില്ലെങ്കിൽ മർഫോസ്സിനെ തള്ളുവാൻ ഉത്തരവു വന്നിരിക്കുന്നു എന്നും പറഞ്ഞു. ഉടനെ ശിരസ്തദാർ ഹജൂരിൽ നിന്നും വന്നിരിക്കുന്ന ഉത്തരവു ഇംഗ്ലീഷ് കടലാസ് കാണിച്ചു. അന്നേ ദിവസം മുഴുവനും ജാഫർ എന്ന കച്ചിക്കാരനോടു ജാമ്യം നില്ക്കണമെന്നപേക്ഷിച്ചുംകൊണ്ടു പിന്നാലെ നടന്നു. നിഷ്ഫലമായി. വയ്യുന്നേരം എന്റെ സ്നേഹിതൻ വന്നപ്രകാരം കടപ്പുറത്തു ആളുവന്നതിനാൽ ഞാൻ അളവില്ലാത്ത സന്തോഷത്തോടും കൂടി അയാളുടെ അടുക്കൽ ചെന്നു വരുവാനുള്ള ഈ അപമാനത്തെക്കുറിച്ചു എത്രയും വ്യസനത്തോടെ പറഞ്ഞതിന്റെ ശേഷം എന്നെ എത്രയും ഒരു സ്നേഹത്തോടും അയാളുടെ എത്രയും മഹത്തായ ബുദ്ധിയോടും ഔദാൎയ്യത്തോടും ദയയോടും കൂടി എന്നോടു പറഞ്ഞതു എന്തെന്നാൽ "അവിടെ ഈ കാൎയ്യത്തിനെക്കുറിച്ചു ഒട്ടും തന്നെ വ്യസനപ്പെടുകയും വേണ്ട. എനിക്കു ഇപ്രകാരം ഉറപ്പായി പറയുന്നതിനും മാത്രം ശക്തിയും ത്രാണിയും ഉണ്ടായിട്ടില്ല, എങ്കിലും ഈ ജാമ്യത്തിന്റെ കാൎയ്യത്തിനു ഒരു കുറവു വരാതെ ഇരിക്കുന്നതിനു ഈ ആളുകൾ അവിടുത്തെ സ്വന്ത മനുഷ്യരായി വേല ചെയ്താൽ അവിടുത്തെ ഭാഗ്യംകൊണ്ടും ഈശ്വരാധീനംകൊണ്ടും ഒരു പ്രകാരത്തിൽ നിവൃത്തിക്കാമെന്നു ഇനിക്കു നല്ല ധൈൎയ്യം ഉണ്ടു. അതുകൊണ്ടു ഒട്ടുംതന്നെ വ്യസനം അരുതു. വേഗത്തിൽ കൊട്ടാരത്തിൽ ചെന്നു

തേച്ചുകുളിച്ചു ഊണുകഴിക്കയെവേണ്ടു ശേഷം ഒക്കെയും ഞാൻ നോക്കിക്കൊള്ളാം". എന്ന് ഇപ്രകാരം വിചാരിക്കാതെ കണ്ട അയാളും അളവില്ലാത്ത ഗുണത്തോടും കൂടി എന്നോട പറഞ്ഞപ്പോൾ എനിക്കുണ്ടായ സന്തോഷം ഇന്നപ്രകാരമെന്ന പറവാൻ വഹിയാതെയും ഇപ്രകാരം ഗുണമുള്ള മനുഷ്യനുവേണ്ടി ഞാൻ എന്തുചെയ്യാവു എന്നും ഒരു വിചാരത്തോടുകൂടി അയാളോട എന്റെ വന്ദനത്തെ കുറിച്ചു ഉത്തരം പറയുന്നതിന ശക്തനല്ലാതെ കൊട്ടാരത്തിലേക്കു പോരികയും ചെയ്തു,

൧൮൬൩- കാലത്തു കുഞ്ഞികന്നാച്ചി വടക്കെ രായസംപിള്ള ആളെ അയച്ചുവരുത്തി ഒക്കെയും പറഞ്ഞു ശട്ടംകെട്ടി എനിക്ക ആളെ അയച്ചു ഞാൻ ചെന്നപ്പോൾ എത്രയും ആശ്ചര്യം, ഞാൻ ഒരുനാളും കണ്ടറിവില്ലാത്ത ഒരു മാപ്പിള വന്ന "എജമാനനെ നിങ്ങൾ വ്യസനപ്പെടുകയും വേണ്ടാ. രായസംപിള്ള എന്നോട വസ്തുത പറഞ്ഞു. നിങ്ങൾക്കു ൧൦൦൦൦ ക വേണമെങ്കിൽ ഞാൻ ജാമ്യത്തിനുണ്ട്" എന്ന് അവൻ പറഞ്ഞു. ഉടനെ അവനെ ശട്ടംകെട്ടിയും വച്ചു സായ്പിനെ ചെന്നുകണ്ട് വസ്തുത പറഞ്ഞു. അവനെ സായ്പ് കണ്ടാറെ "ഇവന്റെ ജാമ്യം ഇവിടെ ഒരു നല്ല പുകയിലപ്പാട്ടിക്ക കൊള്ളുകയില്ല" എന്ന പറഞ്ഞ് അവനോട ഒരു സംഗതിവശാൽ വളരെ ദ്വേഷ്യപ്പെട്ടു. പിന്നെത്തതിൽ എന്റെ സ്നേഹിതൻ പലവഴിയും ശ്രമിച്ചാറെ നടക്കായ്കകൊണ്ട് വളരെ വ്യസനപ്പെട്ടു. അന്ന വയ്യുന്നേരം കേത്തജി എന്നെ

രെ ബന്ധ്യാൻ ജാമ്യം നില്ക്കാമെന്നു പറഞ്ഞു. ആ വിവരം പപ്പുപിള്ളയോടു പറഞ്ഞാറെ ആയ്ക്ക് കൊള്ളുന്നതല്ലെന്നും, എങ്കിലും സായ്പിന്റെ അടുക്കൽ കൊണ്ടുപോവാമെന്നും പറഞ്ഞു.

൨൨-ാംനു- അവനെ കൊണ്ടു ചെന്നാറെ നേരം വൈകിപ്പോകകൊണ്ടു നാളെ ആവട്ടെ എന്നു സായ്പ് പറഞ്ഞു. അന്നു വയ്യുന്നേരം തന്നെ എന്റെ സ്നേഹിതൻ പപ്പുപിള്ള ആറുംവാർ നായ്ക്കന്നെ ആളെ അയച്ചുവരുത്തി വേറെ ചിലവഴികൾ ഒക്കെയും ശ്രമിച്ചു. വയ്യുന്നേരം ഞാൻ അയാളുടെ വീട്ടിൽ ചെന്നപ്പോൾ "നമുക്ക പിടിപ്പതായ ജാമ്യം ഞാൻ ഉണ്ടാക്കി" എന്നു പറഞ്ഞു. വിവരം ചോദിച്ചാറെ ദാസശേണായി എന്ന ഒരുത്തനാകുന്നു എന്നും നാളെ കാലത്തു ഇങ്ങൊട്ടുവന്നാൽ നമുക്കു നിശ്ചയിച്ചുകൊള്ളാമെന്നും പറഞ്ഞു. ഞാൻ അസ്തമിച്ചു പാക്കുന്ന സ്ഥലത്തേക്കു പോയി. പിറെറദിവസം ൭ മണിക്കു സ്നേഹിതന്റെ അള്ള വന്നു ഞാൻ ചെല്ലുമ്പോൾ രായസം പിള്ളയും ആറുംവാർനായ്ക്കനും ദാസന്റെ വീട്ടിൽ ദാഖമുതലായതും മുറിച്ചു തെയ്യാറാക്കി കൊണ്ടിരിക്കുന്നു. അപ്പോൾ അമ്പലപ്പുഴ സംപ്രതി കേശവപിള്ള അവിടെ വന്നു. എന്തുകൊണ്ടെന്നാൽ റസിഡണ്ട് സായിപ് ൨൩-ാംനു- എത്തുന്നതിനു അമ്പലപ്പുഴ തഹശീൽദാരും സംപ്രതിപിള്ളയും വന്നിരുന്നപ്പോൾ അവർ കൂടി ഈ വിവരം അറിഞ്ഞിരുന്നു. അവിടെ വച്ചു ഇനിക്കു വേണ്ടി ആറായിരം ഉറുപ്പികയുടെ ഉത്തര

വാദം ഞാൻ പറഞ്ഞു കൊള്ളാമെന്നു രായസം പിള്ള പറഞ്ഞു എന്നതുകൊണ്ടും ദാസനെക്കൊണ്ടുംകൂടെ ഉടമ്പടി എഴുതി പകപ്പിച്ചു ഉടനെ പോന്നു. ഊണു കഴിഞ്ഞു കടപ്പുറത്തു ചെന്നു ദാസനേയും വരുത്തി സായ്പിന്റെ അടുക്കൽ കൊണ്ടു ചെന്നു ജാമ്യശീട്ടു എഴുതിക്കുന്നതിനും സമ്മതിച്ചു എഴുതിക്കയും ചെയ്തു. ഈ സമയം ഇനിക്കു ജാമ്യം നിൽക്കാമെന്നു പറഞ്ഞിരുന്ന ബന്ന്യാൻ കെത്തജി ൧൨.0000 ഉറുപ്പിക മോഷ്ടിച്ചു എന്നു ഒരു വ്യവഹാരം കൊണ്ടു കച്ചവടക്കാരൊക്കയും വന്നു.

ധനുമാസം 1-ാം നു- ഞാൻ ജാമ്യം കൊടുക്കാത്തതിനാൽ മഗ്ഗ്രാസ് തള്ളിയിരിക്കുന്നു എന്നു സായിപ്പ് എനിക്കു ഒരു എഴുത്തയച്ചു. അതു കണ്ടാറെ എഴുത്തും കൂടെ കൊണ്ടുചെന്നു സായ്പിനോടു എറ്റവും കലഹത്തിനുള്ള വട്ടങ്ങൾ കൂട്ടി സംസാരിക്കയും വളരെ വാക്കുണ്ടാകയും ചെയ്താറെ സായിപ്പ് ഒന്നും ഉരിയാടാതെ ക്ഷമിച്ചിരുന്നു. ഞാൻ ഇതിനു കീഴിൽ ഇങ്ങനെ ഒരു വെള്ളക്കാരന്റെ മുഖത്തു നോക്കി പറഞ്ഞിട്ടും ഇല്ല.

3-ാം നു- ഞാൻ ഒരു എഴുത്തു എഴുതി കൊടുത്താൽ കാര്യം സാധിച്ചുതരാമെന്നു സായിപ്പ് പറഞ്ഞതിനാൽ ഞാൻ ഒരു എഴുത്തു എഴുതികൊടുത്തു. അതിന്റെ ശേഷം 7-ാം നു- കാലത്തു ആ എഴുത്തിലെ അപേക്ഷപ്രകാരം ഉത്തരവുവന്നു ഉടനെ 700 രൂപ ഗോവാ ഉപ്പും 400 രൂപ ബോം-

ണ്ടു ഉപ്പും എന്നോടു എടുത്തുകൊള്ളാമെന്നു കല്പാടം സായിപ്പ് ഒരു ഉടമ്പടി പോലെ എനിക്കു എഴുതി അയയ്ക്കുകയും ചെയ്തു

ധനു 19-നു- മേലെഴുതിയ കാര്യം നിവൃത്തിക്കേണ്ടുന്നതിനായിട്ടു ആലപ്പുഴനിന്നും യാത്ര പുറപ്പെട്ടു കൊച്ചിക്കുപോന്നു. 20 നു- കൊച്ചിയിൽ എത്തി പാപ്പിനേഴത്തുമഠത്തിൽ പാർപ്പും തുടങ്ങി.

.........ഈ ഉപ്പിന്റെ ഉടമ്പടി കാര്യത്തിനുവേണ്ടി ആയാസം ഉപ്പുപിള്ള ചെയ്തിരിക്കുന്ന ഒത്താശയും സഹായവും ഇന്നപ്രകാരമെന്നു പറയുവാനും എഴുതുവാനും നിർവാഹമില്ലാത്തതിനാൽ ഇതിൽ വിവരമെഴുതുന്നില്ല. ഞാൻ എത്രയും വലുതായിട്ടുള്ള ശിപാർശികൾ ഒക്കെയും കൊണ്ടുവന്നിരുന്നു എങ്കിലും തൽകാലത്തിങ്കൽ അതു ഒന്നുകൊണ്ടും ഒരു പ്രയോജനമില്ലാതെ വന്നു. പിന്നീടു ഈ ഒരു ഒത്താശകൊണ്ടു എന്റെ അഭിപ്രായംപോലെ ഒക്കെയും സാധിച്ചു മാനമാക്കിയിരിക്കുന്ന ഈ ഉപകാരിക്കു ഞാൻ എങ്ങിനെ നന്ദിയോടുകൂടി ഇരിക്കേണ്ടു എന്നു അറിഞ്ഞുകൂടാതെ ഉഴലുന്നു.............................

.............. അമ്പലപ്പുഴ കൃഷ്ണസ്വാമിക്കു 1014 വൃശ്ചികമാസം 1-നു- മുതൽക്കു ദിവസേന നാഴി മലർ നിവേദ്യം തുടങ്ങിയിരിക്കുന്നു. ഈ മേലെഴുതിയ മലർ നിവേദ്യം എന്നും നടത്തത്തക്കവണ്ണവും നിശ്ചയിച്ചിരിക്കുന്നു. 1015-ാമാണ്ടു ധനുമാസം 24-നു- തിങ്കളാഴ്ച ഉത്രാടം കൊച്ചി.........................
.........................”

മേലെഴുതിയിരിക്കുന്ന ഡയറി പുസ്തകത്തിൽ നിന്നു ശങ്കുണ്ണി മേനവന്റെ പഠിത്ത കാലത്തെപ്പറ്റിയുള്ള സകല വിവരങ്ങളും, പിന്നീടു അദ്ദേഹം ഉദ്യോഗിയായി സ്വീകരിച്ച ഉപ്പു കണ്ട്രാക്റ്റിനെപ്പറ്റിയുള്ള വിവരങ്ങളും മനസ്സിലായല്ലോ. ഇതിൽ നിന്നും അദ്ദേഹത്തിന്റെ ചെറുപ്പകാലത്തെ സാമർത്ഥ്യം, ചൊടി, പരിശ്രമശീലം, ഉത്സാഹം, ധൈര്യം ഇവയെല്ലാം നല്ലവണ്ണം വെളിപ്പെടുന്നുണ്ട്.

ക൬൦ നാം ഉപ്പു കണ്ട്രാക്റ്ററായിരുന്നതിന്റെ ശേഷം ശങ്കുണ്ണിമേനവൻ തിരുവിതാംകൂർ ഗവൎമ്മെന്റു സർവീസിൽ കയറാൻ നിശ്ചയിച്ചു ഈ ഉദ്ദേശത്തോടുകൂടി ശങ്കുണ്ണിമേനവൻ തിരുവനന്തപുരത്തുവന്നു അന്നത്തെ ഇളയ രാജാവു തിരുമനസ്സിലെ മുഖം കാണിക്കയും തിരുമനസ്സിലെ കല്പനപ്രകാരം മേനവൻ കൊട്ടാരംവക ഒരു ഉദ്യോഗസ്ഥനാവുകയും ചെയ്തു. ക൭൦നാം ആണ്ടിനെ കഴിഞ്ഞശേഷം ക്രി. 1841. ഡിസംബർ 26-നു- തിരുമനസ്സുകൊണ്ടു ശങ്കുണ്ണിമേനവന്റെ പേരിലുണ്ടായിരുന്ന സ്നേഹവാത്സല്യം നിമിത്തം മേനവനു എന്തെങ്കിലും ശാശ്വതമായ ഒരു ഗുണം ചെയ്യണം എന്നു കരുതി റസിഡണ്ടിനു ഒരു ശുപാൎശ കത്തും കൊടുത്തു അയച്ചു. ആ എഴുത്തിൽ ഇപ്രകാരം പറഞ്ഞിരുന്നു.

“ചാവക്കാട്ടിലെ ബഹുമാനപ്പെട്ട ഒരു പ്രഭുവിന്റെ മകനായ ശങ്കുണ്ണിമേനവനെ ഇതാ ഈ എഴുത്തു മൂലം പരിചയപ്പെടുത്തുന്നു അയാൾ പല ഇംഗ്ലീഷ് സ്കൂളുകളിൽ പഠിച്ചിട്ടുള്ളതിനാൽ ഇംഗ്ലീഷ് ഭാഷ

യിൽ സാമാന്യമായേ അറിവു സമ്പാദിച്ചിട്ടുള്ളു. അയാൾ ഹിന്ദുസ്ഥാനി ഭാഷ നല്ലവണ്ണം സംസാരിക്കനുണ്ടു്. സ്വഭാഷയായ മലയാളത്തിൽ നല്ല എഴുത്തുകാരനും ആണ്. കഴിഞ്ഞ അഞ്ചുകൊല്ലമായി എനിക്ക അയാളെ നല്ലവണ്ണം അറിയാം. ഇതിനിടയിൽ അയാൾ ഒരു സൽസ്വഭാവിയാണെന്നു എനിക്ക നല്ല ബോദ്ധ്യം വന്നിട്ടുണ്ട്. അയാൾ ഏററവും സത്യവാനും ഉത്സാഹശാലിയും പ്രോത്സാഹനത്തിന് ഏററവും അർഹനും ആയ യുവാവാകയാൽ ഞാൻ അയാളെ നിങ്ങളോടു ശിപാർശ ചെയ്തുകൊള്ളുന്നു.”

ഈ എഴുത്തിൽനിന്നും തിരുമനസ്സിലേക്ക ശങ്കുണ്ണി മേനവനെപ്പററിയുള്ള അഭിപ്രായം എന്തായിരുന്നു എന്നു പ്രത്യക്ഷപ്പെട്ടല്ലോ. റസിഡണ്ടിനു എഴുത്തുകൊടുത്തു ശിപാർശ ചെയ്തതുകൂടാതെ ദിവാൻജിയുടെ അടുക്കലും മേനവനെപ്പററി ബലമായി കല്പിച്ചയച്ചു. ഇതിന്റെ എല്ലാം ഫലമായി 1019 ചിങ്ങം 20-നു- മേനവനു സക്കാർ സർവ്വീസിൽ ഉദ്യോഗം കിട്ടി- ശങ്കുണ്ണിമേനവനു ഗവമ്മേൻറു സർവ്വീസിൽ ആദ്യമായി കിട്ടിയതു് ഹജ്ജൂർ ഇംഗ്ലീഷ് ആഫീസിൽ റയിട്ടർ ഉദ്യോഗം ആയിരുന്നു. ഇതിലേക്ക അന്നത്തെ ശമ്പളം പത്തു രൂപാ മാത്രമായിരുന്നു. തനിക്ക കിട്ടിയ ശമ്പളം വളരെ കുറഞ്ഞുപോയല്ലോ എന്നു നിരാശപ്പെടാതെ ഏററവും ജാഗ്രതയോടും ഉത്സാഹത്തോടുംകൂടി തന്റെ ജോലികളെ എല്ലാം

ചെയ്യുതുന്നു മേലധികാരികളുടെ തൃപ്തിയെ സമ്പാദിച്ചു തുടങ്ങി.

കുറെ ദിവസം കഴിഞ്ഞതു ഉടൻ അദ്ദേഹത്തെ ഈ ഖാവണത്തോടുകൂടി ഹജ്ജൂർ അസിസ്റ്റൻറു റിക്കാട്ടു കീപ്പറായി നിയമിച്ചു. അവിടെയും താൻ ഏററവും ശ്ലാഘനീയമായിത്തന്നെ വേല ചെയ്തുവന്നു. അദ്ദേഹത്തെ അപ്പഴപ്പോൾ ഏൽപ്പിക്കുന്ന ജോലികളെ ഏററവും തൃപ്തികരമായി ചെയ്തു തീക്കുന്നതിൽ വച്ചു വളരെ സന്തോഷിച്ചു അന്നത്തെ ദിവാൻ വെങ്കിട്ടറാവു 1020 ാമാണ്ടു (1845 മെയ്മാസം 12-ാം തീയതി) ശങ്കുണ്ണിമേനവനു ഒരു സർട്ടിഫിക്കെററു കൊടുത്തിട്ടുണ്ടു. അതു ഇപ്രകാരം ആയിരുന്നു.

"കഴിഞ്ഞ ഒരു കൊല്ലമായി ഹജ്ജൂർ കച്ചേരിയിൽ ഒരു അസിസ്റ്റൻറു റിക്കാർട്ടു് കീപ്പർ ജോലി നോക്കുന്ന പി. ശങ്കുണ്ണിമേനവൻ അയാളുടെ ജോലികളെ എനിക്കു ഏററവും തൃപ്തി തോന്നത്തക്ക വിധത്തിൽ ചെയ്തു വരുന്നുണ്ടു്. തൻെറ സ്വന്ത ജോലിക്കു പുറമെ, മറെറാരോ മലയാളവകുപ്പിലെ ആവശ്യത്തിലേക്കായി ഇംഗ്ലീഷ് റിക്കാർട്ടുകളെ മലയാളത്തിൽ തർജ്ജിമചെയ്യുന്ന കൂടുതൽ വേലയും കൂടെക്കൂടെ അയാളെ ഏല്പിക്കാറുണ്ടു. ആ വക ജോലികളെയും എപ്പോഴും അയാൾ ഏററവും ജാഗ്രതയായ് ചെയ്തു വരുന്നതായി കാണുന്നു."

1020 മേടത്തിൽ ശങ്കുണ്ണി മേനവൻെറ ശമ്പളം ൧൦-ൽ നിന്നും ൧൫ രൂപ ആയി. പിന്നീടു

൧൦൨൨ ൽ തുലാമാസത്തിൽ ഒൻപതു രൂപാ കൂടുതൽ ശമ്പളം കിട്ടി. ൧൦൨൨ മീനം ൭-ാംനു- മുതൽ ശമ്പളം, ൩൨ രൂപാ ആയി. ഉത്സാഹത്തോടും സാമത്ഥ്യത്തോടും ബുദ്ധിപൂർവ്വമായ് ജോലിചെയ്യുന്നവരോടു മേലധികാരികൾക്കു തൃപ്തിയും സന്തോഷവും തോന്നുന്നതു സഹജമാണല്ലോ. അങ്ങിനെയുള്ള തൃപ്തിയും സന്തോഷവുമാണ് ശങ്കുണ്ണിമേനവന്റെ പടിപടിയായ ഉയച്ചക്കു കാരണമായിത്തീന്നതു്.

൧൦൨൨ ധനു ൧൨-ാംനു- സ്വാതിതിരുനാൾ മഹാരാജാവു നാടുനീങ്ങി. ഉത്രം തിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവു സിംഹാസനാരോഹണം ചെയ്തു.

നാടുനീങ്ങിയ മഹാരാജാവു മഹാവിദ്വാനും രാജ്യഭരണവിഷയത്തിൽ അതിനിപുണനും ആയിരുന്നു. അവിടുത്തെ രാജ്യഭാരകാലത്തു് പല പരിഷ്കാരങ്ങളും ഏപ്പെടുത്തിട്ടുണ്ടെങ്കിലും നാടുനീങ്ങുന്നതിനല്പം മുമ്പായി ഈശ്വരവിചാരത്തിൽ അധികസമയം വ്യയം ചെയ്തു ശ്രീ പത്മനാഭസ്വാമിയുടെ പരമഭക്തനായ് തീന്നതുകൊണ്ടു രാജ്യഭാരവിഷയങ്ങളിൽ കുറെ അവസന്നായി. ഇതോടുകൂടി റസിഡന്റായിരുന്ന ജനറൽ കല്ലൻ സായ്പിന്റെ അതൃപ്തിക്കും വഴിയായി. കല്ലൻ സായ്പിന്റെ കൂടെ ആ സായ്പിന്റെ സേവനായി കൃഷ്ണരായൻ എന്നു പേരായ ഒരു തെലുങ്കു ബ്രാഹ്മണൻ വന്നിട്ടുണ്ടായിരുന്നു. സായ്പിന്റെ സന്തോഷത്തിനു വേണ്ടി അദ്ദേഹത്തെ ഹജൂരിൽ ഡിപ്യൂട്ടി പേഷ്കാർ എന്നൊരുദ്യോഗം നിമ്മിച്ചു് അ

തിയെക്ക നിയമിച്ചു. ഇദ്ദേഹമാണ് പിന്നെ ദിവാൻ കൃഷ്ണരായരായിത്തീൎന്നതു്.

ഡിപ്യൂട്ടി പേഷ്കാരായി ഹജൂർക്കച്ചേരിയിൽ കാൽ വെച്ച ദിവസംമുതൽ അദ്ദേഹം ദിവാൻ പദത്തെ ലാക്കാക്കി നോക്കിയിരുന്നു. തന്റെ മോഹത്തെ സഫലമാക്കുവാൻ വേണ്ടി റസിഡന്റു സായ്പിനെ ദുരുപദേശങ്ങൾ കൊടുത്തു ദിവാൻ സുബ്ബരായരെയും റസിഡന്റിനെയും തമ്മിൽ ഭിന്നിപ്പിച്ചു. രാജ്യകാൎയ്യങ്ങളിൽ റസിഡന്റിന്റെ പ്രവേശം വൎദ്ധിച്ചുവന്നതോടുകൂടി മഹാരാജാവിന് റസിഡന്റിനോടു സെക്ഷയം നേരിട്ടു. മഹാരാജാവു ശുഭാശുഭകാൎയ്യങ്ങളിൽ സാമാന്യത്തിലധികം നിഷ്കൎഷയുള്ളാളായിരുന്നു എങ്കിലും ജന്മനാ ക്ഷീണിച്ച ദേഹപ്രകൃതിയായിരുന്നതിനാൽ ഉച്ചസ്വരത്തിൽ സംസാരിച്ചു ബധിരനായിരുന്ന റസിഡന്റു സായ്പിനെ കേൾപ്പിക്കുവാൻ ശക്തനാവാഞ്ഞതുകൊണ്ടും റസിഡന്റുമായുള്ള കൂടിക്കാഴ്ച ക്രമേണ കുറഞ്ഞുവന്നു. ഇതു സായ്പിന് അത്ര രസിച്ചില്ലെന്നു പറയേണ്ടതില്ലല്ലൊ. കാലക്രമംകൊണ്ടു രാജ്യകാൎയ്യങ്ങളിൽ തിരുമനസ്സിലെ അവശത കൂടിക്കൂടിവന്നു. ഇതിനു മുഖ്യകാരണമായ് ഭവിച്ചതു് സദാ ഈശ്വരവിചാരത്തിലിരുന്നു കാലയാപനം ചെയ്കയാൽ മറ്റൊന്നിനും സമയമില്ലാതായിത്തീൎന്നതാണു്. ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലേക്കുള്ള വഴിപാടു, കാണിക്ക മുതലായതിനും മറ്റു ദേവപ്രീത്യൎത്ഥമായ് പലവിധമുള്ള ചിലവുകൾക്കും ഒട്ടുവളരെ ദ്രവ്യം ആവശ്യമായിത്തീൎന്നു. രാജ

ണ്ഡാരത്തിലേക്കുള്ള പണം ശാസ്ത്രീയമായും കരാശിച്ചു. ഈ പതനത്തിലാണു് മഹാരാജാവു് നാടുനീങ്ങിയതു്.

ഉത്രം തിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവു തിരുമനസ്സിലെ കീഴിൽ ശങ്കുണ്ണിമേനവൻ അഞ്ചു കൊല്ലത്തോളം ജോലിയിൽ ഇരുന്നിട്ടുണ്ടായിരുന്നതിനാൽ തിരുമനസ്സിലേക്കു മേനവന്റെ യോഗ്യത നല്ലവണ്ണം അറിയാമായിരുന്നു. മേനവൻ അവിടുത്തെ ഗാഢമായ തൃപ്തിയും വിശ്വാസവും സമ്പാദിച്ചിട്ടുമുണ്ടായിരുന്നു. കൊല്ലം ൧൦൨൩-ൽ പുതിയ ദിവാൻ കൃഷ്ണരായരും മഹാരാജാവുമായി ഹജൂർ പരിഷ്കാരം ചെയ്തു അവസരത്തിൽ ഹജൂർ ഇംഗ്ലീഷ് ആഫീസ്സിലേക്കു നൂതനമായി ഒരു മാനേജരുദ്യോഗം സൃഷ്ടിച്ചു് അതിലേക്കു ശങ്കുണ്ണിമേനവനെ നിയമിച്ചു. ഈ ഉദ്യോഗത്തിന്നു് അപ്പോൾ നിശ്ചയിച്ച ശമ്പളം ൪൫ രൂപയായിരുന്നു. എന്നാൽ ൧൦൨൩ കന്നി ൧-ാംനു- മുതൽ ശങ്കുണ്ണിമേനവന്റെ ശമ്പളം ൬൦ രൂപയാക്കി. ഇങ്ങിനെ ഹജൂരാഫീസ്സ് ഉദ്യോഗസ്ഥനായിരുന്നു എന്നു വച്ചു് കൊട്ടാരത്തിലെ തന്റെ പഴയ ജോലികളെ വേണ്ടെന്നു വച്ചില്ല. കൊട്ടാരത്തിലും അദ്ദേഹം പതിവായിപ്പോയി തിരുമനസ്സിലെ എഴുത്തുകുത്തിലും മറ്റാലോചനകളിലും വേണ്ടപോലെ സഹായിച്ചുവന്നു.

൧൦൨൮-ാമാണ്ടു മകരമാസത്തിൽ (ജനുവരി ൧൮൬൦-ൽ) മഹാരാജാവു തിരുമനസ്സുകൊണ്ടു അരിയിട്ടുവാഴ്ച എന്ന അടിയന്തിരം പ്രമാണിച്ചു അഞ്ചുതങ്ങളിൽ സമീപമുള്ള ആറ്റങ്ങളിലേക്കു എഴുന്നള്ളിയിരുന്നു. എഴു

നമ്മതൊന്നിച്ചു ശങ്കുണ്ണിമേനവനും ആറങ്ങലേക്കു പോയിരുന്നു. ആറങ്ങൽ എഴുന്നള്ളിയിരുന്ന അവസരത്തിൽ അഞ്ചുതെങ്ങു തുറമുഖത്തു അക്കിലീസ് എന്നൊരു തീക്കപ്പൽ വന്നടുത്തിരുന്നു. തിരുമനസ്സിലേക്കു ഈ തീക്കപ്പൽ കാണണമെന്നുള്ള ആഗ്രഹത്തോടുകൂടി മുൻകൂട്ടി വേണ്ട എഴുത്തുകുത്തു ചെയ്താണ് അഞ്ചുതെങ്ങിൽ കപ്പലടുപ്പിച്ചതു്. കപ്പലിൽ എഴുന്നള്ളി തൃക്കൺ പാർക്കാനായി തിരുമനസ്സുകൊണ്ടും ദിവാൻജിയും പരിവാരങ്ങളും, അഞ്ചുതെങ്ങിൽ കടപ്പുറത്തെത്തി. ആ സമയം കടപ്പുറത്തു അനവധി ആളുകൾ കൂടിയിരുന്നു അതിനു മുമ്പ് അവിടത്തുകാർ ഒരു തീക്കപ്പൽ കണ്ടിട്ടില്ലായിരുന്നതുകൊണ്ടാണ് ആ അവസരത്തിൽ ആളുകൾ അധികം കൂടിയതു്. ക്യാപ്ടൻ ഡെലി എന്ന പട്ടാള ഉദ്യോഗസ്ഥന്റെ വരുതിയിൽ ഒരു ചെറിയ ബ്രിട്ടീഷ് പട്ടാളം കടപ്പുറത്തു നിരന്നുനിന്ന് തിരുമനസ്സിലെ സൽക്കരിച്ചു. കടൽക്കരയിൽ നിന്നും തീക്കപ്പലിലേക്കു തിരുമേനിയേയും പരിവാരങ്ങളേയും കൂടെയുള്ള ഉദ്യോഗസ്ഥന്മാരേയും കയററിക്കൊണ്ടു പോകുവാൻ അനേകം ചെറുവള്ളങ്ങൾ അലങ്കാരങ്ങളോടുകൂടി തയ്യാറാക്കപ്പെട്ടിരുന്നു. അവയിൽ വെച്ചു ഏററവും വലിയതും അതിവിശേഷമായി അലങ്കരിക്കപ്പെട്ടിരുന്നതും ആയ വള്ളത്തിൽ മഹാരാജാവു തിരുമനസ്സുകൊണ്ടു എഴുന്നള്ളി. ശേഷം പേർ എല്ലാം മററുള്ള വള്ളങ്ങളിലും കയറി. ദിവാൻ കൃഷ്ണരായർക്കു നിശ്ചയിച്ചിരുന്ന വള്ളം വലിയതായിരുന്നു എന്നു വരി

കിലും അടി പരപ്പുള്ളതായിരുന്നില്ല. അദ്ദേഹം വ
ള്ളത്തിൽ കയറാൻ ഭാവിച്ചപ്പോൾ കാപ്ടൻഡെ
ലി എന്നഡുരയും അയാളുടെ ആഡർലിയും വരിക
യാൽ അവരേയും കൂടി ദിവാൻജിയുടെ വള്ളത്തിൽ
തന്നെ കയററപ്പെട്ടു. വള്ളത്തിൽ കയറിയ ഉടൻ
രണ്ടുകസേരകൊണ്ടുവന്നു തനിക്കും ഡുരക്കും ഇരിക്കാ
നായി വള്ളത്തിൽ ഇടാൻ ദിവാൻജി ശട്ടംകെട്ടി.
എന്നാൽ വള്ളം തുഴയുവാനുള്ള മുക്കുവന്മാർ വള്ള
ത്തിൽ കസേര ഇടാൻ പാടില്ല എന്നും വള്ളത്തിന്
അടിപരപ്പില്ലെന്നും പറഞ്ഞപ്പോൾ അതിനെ അ
ദ്ദേഹം തീരെ വകവെച്ചില്ല. ഉടനെ രണ്ടുകസേര
കൊണ്ടു വന്നു വള്ളത്തിൽ ഇട്ടു. അതിൽ ദിവാൻ
ജിയും കാപ്ടൻഡെലിയും ഇരുന്നു. ശങ്കുണ്ണിമേന
വനും എഴുന്നള്ളത്തൊന്നിച്ച് കപ്പലിൽ ചെല്ലേ
ണ്ടവരിൽ ഒരാളായിരുന്നു. എന്നാൽ തിരുമന
സ്സിലെ വള്ളത്തിൽ സ്ഥലച്ചുരുക്കമാണെന്നു കണ്ടു
പിൻമാറിനില്ക്കയായിരുന്നു. ദിവാൻജിയുടെ വ
ള്ളം നീക്കാറായി കണ്ടപ്പോൾ വേഗം മേനവൻ അ
തിൽ ചെന്നുകയറി. മേനവന്റെ കയ്യിൽ തിരുമന
സ്സിലെ വാച്ച് പെൻവെറവ്കൊണ്ടുള്ള വാച്ചുപെട്ടി
തിരുമനസ്സിലെ ഡയറി, പെൻസിൽ, മടിശീല മുത
ലായവ ഉണ്ടായിരുന്നു. ഈ വള്ളവും മുറക്കെ നീ
ക്കി. എന്നാൽ കുറച്ചുദൂരം പോയ ഉടൻ വള്ളം തിര
മാലകളിൽ അകപ്പെട്ട് ഒരു വശത്തേക്ക കുറെ ച
രിഞ്ഞു. എന്നാൽ ക്യാപ്ടൻഡെലിയുടെ പുറകിൽ
നിന്നിരുന്ന ആഡർലി വേഗം ഡുരയുടെ കസേര

യിൽ മുറുകെ പിടിച്ചു കൊണ്ടു മുന്നോട്ടുന്തു മറി. ഈ മാററത്തോടുകൂടി വള്ളം മറിഞ്ഞു ഏററവും വിശേഷപ്പെട്ട വെൽവെററിൽ തയ്യിച്ചിട്ടുള്ള ഉടുപ്പും കാൽശരായും മററും ഇട്ടും കൊണ്ടു കസേരയിൽ ഇരുന്ന ദിവാൻജിയും പുതിയ യൂണിഫാറത്തിൽ ഇരുന്ന സായ്പും കൂട്ടവും എല്ലാം സമുദ്രത്തിൽ വീണു തിരമാലകളുടെ ഇടയിലായി. സായ്പിന്റെ ആഢർലിസായ്പിനെ വിടാതെ കഴുത്തിൽ പിടിത്തം കൂടി. രണ്ടുപേരും വെള്ളത്തിൽ കിടന്നു ബുദ്ധിമുട്ടി. ഇതെല്ലാം കരയിൽ നിന്നു കണ്ടുകൊണ്ടു നിന്ന ഏതാനും മുക്കുവന്മാർ വേഗം നീന്തിവന്നു ദിവാൻജിയെ കരക്കുകയററി രക്ഷപ്പെടുത്തി. വള്ളക്കാരിൽ ഒരാൾ സായ്പിനെയും, ആഢർലിയെയും പിടിച്ചു കരക്കുകയററി. ഇതിനിടക്കു ശങ്കുണ്ണിമേനവൻ പുറകോട്ടുപോകാതെ തിരകൾ കടന്നു തീക്കപ്പലിന്റെ നേക്കായി നീന്തിത്തുടങ്ങി. എന്നാൽ ആ സമയം കപ്പലിലേക്കായി പോകുന്ന വേറൊരു വള്ളം അടുത്തുവരികയാൽ അതിൽ കയറി കപ്പലിൽ എത്തി. ഇത്രയും ബുദ്ധിമുട്ടി എന്നുവരികിലും കൈയിലുണ്ടായിരുന്ന യാതൊരുസാധനവും കളയാതെ എല്ലാം സൂക്ഷിച്ചു തിരുമനസ്സിലെ അടുക്കൽ എത്തിച്ചുകൊടുത്തു. ഇതെല്ലാം കണ്ടു തിരുമനസ്സുകൊണ്ടു വളരെ സന്തോഷിക്കുകയും ശങ്കുണ്ണിമേനവന്റെ സാമർത്ഥ്യത്തെപ്പററി വളരെ ശ്ലാഘിക്കുകയും ചെയ്തു. തീകപ്പലിൽ എല്ലാം നടന്നു കഴിഞ്ഞശേഷം അതിനെ ഒന്നു ഓടിച്ചുകാണാൻ കല്പനകൊടുത്തു. ഉടനെ ത

ന്നെ കപ്പിത്താൻ അതിനെ ഏതാനും മൈൽദൂരം ഓടിച്ചു. കപ്പൽ ഓടുന്ന സമയം അതിലെ ഓരോ യന്ത്രത്തിന്റെയും പണികളെ കല്പിച്ചുനോക്കി മനസ്സിലാക്കി സന്തോഷിക്കയും, കപ്പൽ പൂർവ്വസ്ഥലത്തു വന്നുചേർന്ന സമയം കപ്പിത്താൻ ക്യാപ്റ്റൻ ഈറവാൻ എന്ന ആളിന്നു ഒരു വിലയേറിയ പൊന്മോതിരം സമ്മാനിക്കയും, കപ്പലിലെ വേലക്കാർക്കെല്ലാം വീതിച്ചുകൊടുക്കാനായി കുറെ പണം അയാളെ ഏല്പിക്കയും ചെയ്തു. ഏകദേശം നാലുമണിക്കൂർ നേരം കപ്പലിൽ എഴുന്നള്ളിയിരുന്നശേഷം തിരുമനസ്സുകൊണ്ടു തിരിച്ചെഴുന്നള്ളി......"

ഇതുപോലെ തന്നെ കുതിരസവാരിയിലും ശങ്കുണ്ണിമേനവൻ നല്ല സമൎത്ഥനായിരുന്നു. എത്രതന്നെ ഉപദ്രവം ഉള്ള കുതിരയായിരുന്നാലും മേനവന്റെ കയ്യിൽ വന്നാൽ ഒരു പശുപോലെ മൎയ്യാദയുള്ള മൃഗമായിപ്പോകും. കുതിരസ്സവാരിയിൽ മേനവൻ ഒരിക്കൽ കാണിച്ച അതിസാമൎത്ഥ്യത്തെപ്പററി മരിച്ചുപോയ ഹൈക്കോർട്ടുജഡ്ജി ടി. വേദാദ്രിദാസ മുതലിയാർ മേനവന്റെ മക്കളോടു പറഞ്ഞിട്ടുള്ള ഒരു സംഭവത്തെ താഴെ ചേർക്കുന്നു. "ഒരു ദിവസം വൈകിട്ടു അഞ്ചുമണിക്കു ൧൦൩൬-ാമാണ്ടു നാടുനീങ്ങിയ മഹാരാജാവു തിരുമനസ്സുകൊണ്ടു അവിടത്തെ ഏതാനും ശേവുകക്കാരും ഇഷ്ടന്മാരുമായി കടപ്പുറത്തു എഴുന്നെള്ളിയിരുന്നു. അവർ അവിടെ ഓരോന്നു സംസാരിച്ചു രസിച്ചുംകൊണ്ടിരിക്കുമ്പോൾ കല്പിച്ചു.

മുമ്പിൽ കൂട്ടി ഏർപ്പാടുചെയ്തിരുന്നതനുസരിച്ചു ഒരു ചണ്ടിക്കുതിരയേയും അടുത്തുള്ള ഒരു കാട്ടിൽ നിന്നു പിടിച്ച ഒരു കുറുനരിയേയും അവിടെ തിരുമുൻപാകെ കൊണ്ടുവന്നു. ആ സമയം അവിടെ തിരുമുൻപാകെ, വെങ്കാട്രാവ മുതലിയാർ, ശങ്കുണ്ണിമേനവൻ മുതലായ തിരുമനസ്സിലെ പ്രത്യേക സേവന്മാരും ഉണ്ടായിരുന്നു. കുതിരയും കുറുക്കനും വന്നപ്പോൾ തിരുമനസ്സുകൊണ്ടു ഇപ്രകാരം കല്പിച്ചു. “ഈ കുറുക്കന്റെ വാല് ആ കുതിരയുടെ വാലിൽ കെട്ടി കുതിരപ്പുറത്തു കയറി ഈ കടപ്പുറത്തു സവാരിചെയ്യാൻ നിങ്ങളിൽ ആർക്കു കഴിയും? ഇതു ഒരു പ്രയാസപ്പെട്ട കാര്യമായിരുന്നതിനാൽ അവിടെ കൂടിയുണ്ടായിരുന്നവരെല്ലാവരും പ്രയാസമെന്നറിയിച്ചു. എന്നാൽ ശങ്കുണ്ണിമേനവൻ തിരുമുൻപാകെ ചെന്നു താൻ ഒന്നു ശ്രമിച്ചുനോക്കാം എന്നറിയിച്ചു. ശങ്കുണ്ണിമേനവൻ നിശ്ചയമായും അപ്രകാരം ചെയ്യും എന്നു തിരുമനസ്സിലേക്കറിയാമായിരുന്നു എന്നുവരികിലും ആ അഭിപ്രായം വെളിയിൽ കാണിക്കാതെ “മേനവൻ ഈ സാഹസത്തിനു പുറപ്പെടേണ്ട” എന്നു കല്പിച്ചു. എന്നാൽ ഈ കല്പന പുറപ്പെടും മുമ്പ കുതിരപ്പുറത്തു മേനവൻ ചാടിക്കയറി കുറുക്കന്റെ വാലിനെ കുതിരയുടെ വാലിൽ കെട്ടാൻ പറഞ്ഞു. ഉടനെതന്നെ അപ്രകാരം ചെയ്യപ്പെട്ടു. കുറുക്കനെ കെട്ടികഴിഞ്ഞമാത്രയിൽ മേനവൻ കുതിരയെ മുമ്പോട്ടുവിട്ടു. കുതിരയുടെ ഓട്ടവും ചാട്ടവും ഹേതുവാൽ കുറുക്കൻ ഉറക്കെ നിലവിളിക്കാൻ തുടങ്ങി.

നിലവിളികേട്ട് ഈ ചണ്ടിക്കുതിര വിരണ്ട് എടുത്തു ചാടാനും അങ്ങുമിങ്ങും ഓടാനും തുടങ്ങി. തിരുമനസ്സുകൊണ്ടും പരിചാരകന്മാരും പരിഭ്രമത്തിലായി. എന്നാൽ ശേഷിമാനായ മേനവൻ തന്റെ സാമർത്ഥ്യത്താൽ കടിഞ്ഞാൺ ശരിയായ് പിടിച്ച് കുതിരയെ തന്റെ പാട്ടിൽ ആക്കി. ഏതാനും മിനിട്ടിനകം കുതിരയും മേനവനും കടപ്പുറത്തു ഒരു ചുററുചുററി തിരുവെഴുന്നള്ളിയിരിക്കുന്ന സ്ഥലത്തുവന്നു. അപ്പോഴേക്കു കുറുക്കന്റെ കഥ ഏകദേശം കഴിഞ്ഞിരുന്നു. തിരിച്ചെത്തിയ ഉടൻ തിരുമനസ്സുകൊണ്ടു വളരെ സന്തോഷിച്ച് ഒരു വിലയേറിയ സമ്മാനം ശങ്കുണ്ണി മേനവനു കൊടുത്തു.

പഴയകാലങ്ങളിൽ തിരുവിതാംകൂറിൽ അനേകം അനാവശ്യകരങ്ങൾ, ജനങ്ങൾക്കു ദുസ്സഹങ്ങളായ അനവധി നികുതികൾ ഇവയെല്ലാം ഉണ്ടായിരുന്നു. ഇവയിൽ ജനങ്ങൾക്കു അധികം നഷ്ടം ഉണ്ടാക്കിത്തീർത്തിരുന്നതു കുരുമുളകു കുത്തകയായിരുന്നു. രാജ്യത്തിൽ പണക്കുറവു നിമിത്തം മൂന്നു നാലു കൊല്ലമായി ഗവർമ്മെണ്ട് കുടികളിൽ നിന്നും നല്ലമുളകു വാങ്ങാതെയിരുന്നു. ഇതുകൊണ്ടു ജനങ്ങൾക്കു വളരെ നഷ്ടവും ബുദ്ധിമുട്ടും നേരിടുകയാൽ അവർ എല്ലാം മുറവിളികൂട്ടുകയും തിരുമനസ്സിലേക്കും, ദിവാൻജിക്കും സങ്കടങ്ങൾ അയക്കുകയും ചെയ്തുകൊണ്ടിരുന്നു. ഇതിനു ഒരു പരിഹാരമുണ്ടാക്കാനായി കല്പനപ്രകാരം ഒരു കമ്മററി ഏർപ്പെടുത്തി.

ഈ കമ്മിററിയിൽ ഒരു മെമ്പറായി ശങ്കുണ്ണിമേനവനും ഉണ്ടായിരുന്നു. കുടികളുടെ പക്കൽ നാലു കൊല്ലമായി വില്ക്കാതെ കിടക്കുന്ന കുരുമുളകു മുഴുവൻ സൎക്കാരിൽ നിന്നും ഉടനെ വാങ്ങെണ്ടതാകുന്നു എന്നുമായി ഒരു നിശ്ചയം ചെയ്തു. ഇതിലെയ്ക്കു കുട്ടവളരെ പണം ആവശ്യമുള്ളതിനാൽ ഒരു ലക്ഷം രൂപാവരെ വല്യ കച്ചവടക്കാരോടൊ ജന്മികളോടൊ കടം വാങ്ങെണം എന്നായിരുന്നു പിന്നത്തെ നിശ്ചയം. എന്നാൽ ശങ്കുണ്ണിമേനവൻ ഈ പക്ഷത്തിൽ ചെൎന്നില്ല. അദ്ദേഹത്തിന്റെ അഭിപ്രായം വെറൊന്നായിരുന്നു. അതെന്തെന്നാൽ ഇങ്ങിനെ പണം കടം വാങ്ങുന്നതിന്നു പകരം കുടികളിൽ നിന്നു കുരുമുളകു തന്നെ കടമായി വാങ്ങുന്നതാണ് നല്ലതെന്നും, ഓരോരുത്തരുടെയും പക്കൽ നിന്നും വാങ്ങുന്ന മുളകിന്നു ഓരോ രസീതു കൊടുക്കണം എന്നും, ഇങ്ങിനെ വാങ്ങുന്ന മുളകു ഉടനുടൻ കച്ചവടംവക ആഫീസിൽ അയച്ചു വില്പിച്ചു ഈ രസീതു കാണിക്കുന്ന കുടികൾക്കു പണം കൊടുത്തു കൊള്ളണം എന്നും ആയിരുന്നു. ഈ അഭിപ്രായം ഏററവും സ്വീകാൎയ്യയോഗ്യമായിരുന്നതിനാൽ കമ്മററിക്കാർ സന്തോഷപൂൎവ്വം അതിനെ സ്വീകരിക്കയും വിവരം തിരുമനസ്സറിയിക്കയും ചെയ്തു. ശങ്കുണ്ണിമേനവന്റെ ഈ ബുദ്ധിപൂൎവമായ അഭിപ്രായത്തെ മഹാരാജാവു തിരുമനസ്സുകൊണ്ടും, റസിഡണ്ടവർകളും വളരെ അഭിനന്ദിക്കയും, ശങ്കുണ്ണിമേനവനെ തന്നെ ഈ ജോലിയിൽ ചുമതലപ്പെടുത്തി നിയമിക്കയും ചെയ്തു.

ഉടൻ തന്നെ ശങ്കുണ്ണിമേനവൻ ഈ പുതിയ ജോലിയിൽ പ്രവേശിച്ചു. ഏകദേശം നാലുമാസം കൊണ്ടു കുടികളിൽ കിടന്ന മുതലുകളെല്ലാം വാങ്ങി കച്ചവടം വക ഏജൻറു മുഖാന്തിരം വില്പിച്ചു കുടികൾക്കു പണം കൊടുക്കയും, ഒട്ടുവളരെ പണം സർക്കാരിലേക്കു ലാഭമുണ്ടാക്കി കൊടുക്കുകയും ചെയ്തു. ഈ ജോലിക്കിടയിൽ "ളാലം" എന്ന സ്ഥലത്തു നിന്നും ശങ്കുണ്ണിമേനവൻ തിരുമനസ്സിലേക്കു അയച്ച ഒരെഴുത്തിനു മറുപടിയായ് കല്പിച്ചയച്ച തിരുവെഴുത്തിൽ ശങ്കുണ്ണിമേനവന്റെ ശ്രമങ്ങളെപ്പറ്റി വളരെ സന്തോഷിച്ചിരുന്നു. ആ തിരുവെഴുത്തിന്റെ ഏതാനും ഭാഗം താഴെ ചേർക്കുന്നു.

"............ളാലത്തു നിന്നും ഡിസംബർ ൨൦-ാം തീയതി അയച്ച എഴുത്തു കിട്ടി ...............കള്ളമുതലുകൾ ശേഖരിച്ചു വില്ക്കുന്നതിലും, വ്യാജപുകയില കൊണ്ടുവരുന്ന കള്ളന്മാരെ പിടിച്ചു ശിക്ഷിപ്പിക്കുന്നതിലും നിങ്ങൾ ചെയ്തുപോരുന്ന ശ്രമങ്ങളെപ്പറ്റി അറിഞ്ഞു വളരെ സന്തോഷിക്കയും നിങ്ങളുടെ ജോലി പൂർത്തിയാകുന്നതുവരെ ഏറ്റവും ഊർജ്ജിതരായിതന്നെ നിങ്ങൾ ജോലിചെയ്യും എന്നു ഞാൻ ദൃഢമായി വിശ്വസിക്കുകയും ചെയ്യുന്നു..........നിങ്ങളുടെ എഴുത്തിൽ പറഞ്ഞിട്ടുള്ളതുപോലെ ഉള്ള ഉദ്യോഗങ്ങളെ നിറുത്തൽ ചെയ്യുന്നതിനു വേണ്ട ഏർപ്പാടുകൾ ചെയ്തുകൊള്ളാം..................ഞാൻ തിരുവനന്തപുരത്തെ വിശേഷങ്ങൾ എഴുതി തുടങ്ങിയാൽ സമയം വളരെ അതിക്രമിച്ചുകളയും എന്നുള്ളതിനാൽ

തല്ക്കാലം ഈ സംക്ഷിപ്തമായ എഴുത്തുകൊണ്ടു തൃ
പ്തിപ്പെട്ടുകൊൾക. ഈശ്വരകൃപയാൽ എനിക്കും
കുടുംബത്തിലുള്ളവർക്കും സുഖം തന്നെ.

നിങ്ങൾക്കു സകല ശ്രേയസ്സിനേയും ആശംസിച്ചു
കൊണ്ടു തല്ക്കാലം നിറുത്തുന്നു ............ ......"

അധികം താമസിയാതെ ശങ്കുണ്ണിമേനവൻ വിശേ
ഷാൽ ജോലി കഴിഞ്ഞു തിരിച്ചു തൻെറ പഴയ ഉ
ദ്യോഗത്തിൽ പ്രവേശിച്ചു.

൧൮൬൨-ലെ ലണ്ടൻ പ്രദർശനത്തിലേക്കു തിരുവി
താംകൂറിൽ നിന്നു ഏതെങ്കിലും വിശേഷസാധന
ങ്ങൾ അയക്കണമെന്നു മദ്രാസ് ഗവൎമ്മെണ്ടിൽ നി
ന്നും മഹാരാജാവു തിരുമനസ്സിലേക്കു എഴുതി അയ
ച്ചിരുന്നു. ഈ ആവശ്യത്തിനു അനേകവിശേഷസാ
ധനങ്ങൾ ശേഖരിച്ചു അയച്ചുകൊടുക്കുന്നതിനായി തി
രുവനന്തപുരത്തെ പ്രധാന ഉദ്യോഗസ്ഥന്മാർ മെ
മ്പറന്മാരായും ശങ്കുണ്ണിമേനവൻ സിക്രട്ടറിയായും ഒ
രു കമ്മററി ഏർപ്പെടുത്തി. ഈ കമ്മററി സിക്രട്ട
റിയുടെ നിലയിൽ മേനവൻ അനവധി സാധന
ങ്ങൾ ശേഖരിച്ചു. അവയിൽ പ്രഥമഗണനീയമായി
ട്ടുള്ളതു ഒരു ദന്തകസേരയായിരുന്നു. ഈ കസേര മ
ഹാരാജാവിൻെറ സ്വന്തം ഉപയോഗത്തിനായി വ
ളരെ നാളായി പണിചെയ്യിക്കയായിരുന്നു. എ
ന്നാൽ ഈ പ്രദർശനം ഉണ്ടെന്നു കേട്ടപ്പോൾ മഹാ
രാജാവു തിരുമനസ്സുകൊണ്ടു ഇതിനെ ലണ്ടനിലേ
ക്കു അയക്കുന്നതിനും അവിടെ പ്രദർശനം കഴിഞ്ഞു
റാണിതിരുമനസ്സിലേക്കു മഹാരാജാവു തിരുമനസ്സി

ലെ ഒരു സമ്മാനമായി കൊടുക്കുന്നതിനും തീർച്ചയാക്കി വേഗം വേല തീർക്കാൻ കല്പന കൊടുത്തു. പണി തീൎന്നു വന്നപ്പോൾ കസേര ഏറ്റവും കമനീയമായിരുന്നു, അതിലെ കൊത്തുപണികൾ എത്രയും ശ്ലാഘനീയവും കരകൌശലം കൊണ്ടു എന്തെല്ലാം സാധിക്കാം എന്നുള്ളതിനെ കാണിക്കുന്നതും ആയിരുന്നു. ഒരു സിംഹാസനത്തിന്റെ ഭാഷയിൽ ആയിരുന്നു ഈ കസേരയുടെ വേല ചെയ്തിരുന്നതു്. അതിന്റെ കാലുകൾ സിംഹത്തിന്റെ കാലുകൾ പോലെ പണിചെയ്തിരുന്നു. കസേരയുടെ കൈകൾ സിംഹത്തിന്റെ തലയിൽ വന്നവസാനിച്ചിരുന്നു. ചാരുന്നഭാഗം തുമ്പിക്കൈ പൊക്കിപ്പിടിച്ചും കൊണ്ടു നിൽക്കുന്ന രണ്ടു ആനകളാൽ താങ്ങപ്പെട്ട ഒരു ആമാടിന്റെ മാതിരിയിലും ഘടിപ്പിച്ചിരുന്നു. കസേരയുടെ അടിയിൽ നാലു ഭാഗവും സ്വൎണ്ണക്കസവുകൾ വെള്ളിക്കസവുകൾ മുതലായതുകളാലും പച്ച നീരാളത്തൊങ്ങലുകളാലും മററും അലങ്കരിച്ചു മനോഹരമാക്കിയിരുന്നു. ഇരിക്കുന്നുള്ള സ്ഥലത്തും ചാരുന്നസ്ഥലത്തും പച്ച സൂൎയ്യപടമെത്തകൾ വച്ചു തച്ചിരുന്നു. കസേരയുടെ പുറകുഭാഗം എല്ലാം എത്രയും ചെറുതായും വിശേഷപ്പെട്ട മാതിരിയിലും പണിചെയ്യപ്പെട്ട മനുഷ്യരുടേയും ജന്തുക്കളുടേയും സ്വരൂപങ്ങളെ കൊണ്ടു അലംകൃതമായിരുന്നു.” ഈ കസേരയുടെ വിശേഷതയെപ്പററി ഇംഗ്ലണ്ടിലെ “പെൽ മെൽ മാഗസീൻ എന്ന പത്രഗ്രന്ഥത്തിൽ (Pall Mall Magazine) ഇപ്രകാരം പറഞ്ഞിരിക്കുന്നു.

......."In a walk through the 683 rooms and Corridors of Windsor castle, there are of course, to be found many pieces of furniture of the highest interest of which there is not space to describe or illustrate in this article. For instance the golden throne encrushed with precious stones of the King of Kandy. There is one piece which stands so prominently, both from beauty of design and perfection of workmanship that I give its photograph here. This is the throne chair, entirely made of carved ivory and encrushed with precious stones which was presented to Her Majesty by the Maha Rajah of Travancore in 1851. It is upholstered in richly embroidered green velvet. The very shape of this chair should be to us a lesson in furniture designing. It is sad to think that with all the money, thought and time spent on art training in this country (England) it is still absolutely impossible for us to produce an original piece of furniture of such beauty. Good work we may and do make, but of original designs we have none. All that we design is but a lame copy or adaptation from the great masters of the past or from alien races who possess a finer sense of beauty than ourselves." The Magazine also published two views of the chair.

വളരെക്കാലം കഴിഞ്ഞതിനുശേഷം അമേരിക്കയിൽ ലൂസിയാനാ നഗരത്തിൽ നടന്ന സർവ്വരാജ്യപ്രദർശി

ഷ്യ കലാപ്രദർശനത്തിനു ഇംഗ്ലണ്ടിൽ നിന്നു എഡ്വർഡ് ചക്രവർത്തി അനവധി സാധനങ്ങൾ അയച്ചിരുന്നു. ഈ കൂട്ടത്തിൽ തിരുവിതാംകൂർ രാജ്യത്തിലെ ഈ കസേരയും ഉണ്ടായിരുന്നു. അതിനെ കണ്ടു അവിടെ കൂടിയിരുന്നവർ എല്ലാം വളരെ അതിശയിക്കയും തിരുവിതാംകൂർ രാജ്യത്തെ കൊള്ളുപണിയെപ്പററി വളരെ ശ്ലാഘിക്കയും ചെയ്തു. ഇതിനെപ്പററി സൈൻറ് ലൂയിസ് അമേരിക്കൻ എന്ന അമേരിക്കയിലെ ഒരു പത്രത്തിൽ ഏററവും ശ്ലാഘനീയമായ ഒരു വിവരണം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

ഈ കസേരയുടെ പണികൾ വേഗം തീർപ്പിക്കുന്നതിലും പ്രദർശന സാമാനങ്ങൾ ശേഖരിക്കുന്നതിലും ശങ്കുണ്ണിമേനവൻ കാണിച്ചുവന്ന ഉത്സാഹത്തെയും സാമർത്ഥ്യത്തെയും മററും പററി മഹാരാജാവു തിരുമനസ്സുകൊണ്ടു വളരെ ശ്ലാഘിച്ചു കല്പിച്ചിട്ടുണ്ടു. ഇങ്ങനെയുള്ള പ്രദർശനങ്ങളുടെ ഗുണം എത്രമാത്രമുണ്ടെന്നു ശങ്കുണ്ണിമേനവന് അറിവുമായിരുന്നതിനാൽ അദ്ദേഹം പിന്നീട് ഉദ്യോഗമായിരുന്ന ഡിവിഷനിലെല്ലാം കൂടക്കൂടെ ഓരോ പ്രദർശനം നടത്തുന്നതിനു വേണ്ട ഏർപ്പാടുകൾ ചെയ്തിട്ടുണ്ടു.

൧൦൭൬ മീനം ൨൦-ാനു- ശങ്കുണ്ണിമേനവന് ഒരു പ്രമോഷൻ കിട്ടി. ഇല്ല് ഹജ്ജൂർ മാനേജർ ഉദ്യോഗത്തിൽ നിന്നും ഡിപ്ടി ശിരസ്തദാർ ഉദ്യോഗത്തിലേക്കായിരുന്നു. ഇപ്പോൾ ശങ്കുണ്ണിമേനവന്റെ ശമ്പളം ൭൦ രൂപയായി. ഈ ഉദ്യോഗത്തിലിരിക്കുമ്പോൾ അദ്ദേഹത്തിന് വിശേഷാൽ ഒരു അധി

കാരം കൂടി കിട്ടി അതെന്തെന്നാൽ തിരുവനന്തപുരം ഠൌണിലെ റോഡുകൾ അററകുററപ്പെടാതെ നന്നാക്കി വെക്കുന്നതിനു നിയമിച്ചിട്ടുള്ള മരാമത്തു പണിക്കാരുടെ മേൽ വിചാരമായിരുന്നു.

ആയിടക്കു തിരുവല്ലാ മുതലായ വടക്കൻ താലൂക്കുകളിൽ തീണ്ടലുള്ള അനേക ജാതിക്കാർ ക്രിസ്ത്യാനിമതത്തിൽ ചേൎന്നു വന്നിരുന്നു. ഇങ്ങനെ മാൎഗ്ഗത്തിൽ ചേൎന്നവർ ക്രിസ്ത്യാനികളെപ്പോലെ തന്നെ ഹിന്ദുക്കളുടെ ഇടയിൽ സ്വേച്ഛമായി വന്നുതുടങ്ങി. ഇതു ഉയൎന്നജാതിക്കാരായ ഹിന്ദുക്കളുടെ ഇടയിൽ ക്ഷോഭം ഉണ്ടാക്കുകയും, കൂടക്കൂടെ ചില ലഹളകൾ ഉണ്ടാകുകയും ചെയ്തു വന്നിരുന്നു. എന്നാൽ തിരുവല്ലായിലെ ഒരു മിഷണറിയായ റവറൻറു മിസ്റ്റർ ഹാക്സ് വത്തു് എന്ന ആൾ ഈ വിവരം മദ്രാസ് ഗവൎണ്ണൎക്കു എഴുതി അയച്ചു. ഈ സംഗതിയെപ്പററി വിവരമായി അന്വേഷിച്ചു കഴിയുന്നതും വഴക്കില്ലാതെ രാജിപ്പെടുത്തുന്നതിനു വേണ്ട ഏൎപ്പാടു ചെയ്യുണമെന്നും മററും കാണിച്ചു ഗവൎണ്ണർ റസിഡണ്ടിനു ഒരു ഉത്തരവയച്ചു. ഈ ഉത്തരവു മഹാരാജാവുതിരുമനസ്സിലെക്കു തൃക്കൺ പാൎക്കാനായി റസിഡണ്ടു അയച്ചുകൊടുത്തു. ഉടൻതന്നെ ഇതിലേക്കു വേണ്ട പരിഹാരം ചെയ്തുകൊടുക്കാനായി ഡിപ്ടി ശിരസ്തദാർ ശങ്കുണ്ണിമേനവനെ കല്പിച്ചു നിയമിച്ചു, ഈ കല്പന പ്രകാരം മേനവൻ വടക്കൻ ദിക്കുകളിൽ സൎക്യൂട്ടു് ചെയ്തു സംഗതികൾ മുഴുവൻ ഗ്രഹിച്ചശേഷം ഈ സംഗതിയെ സംബന്ധിച്ചു ക്രിസ്ത്യാനി

കളുടെ തലവന്മാരായ, കൊല്ലം ബിഷപ്പ്, കൊച്ചി ബിഷപ്പ്, വരാപ്പുഴ ബിഷപ്പ്, കോട്ടയം മെത്രാപ്പൊലിത്താ എന്നിവരുടെയും, മഹമ്മദീയരുടെ തങ്ങൾ, ഹിന്ദുകളുടെ പ്രധാന വാദ്ധ്യാന്മാർ ഇവരുടേയും അഭിപ്രായം കേട്ടറിഞ്ഞു് രേഖപ്പെടുത്തി എല്ലാപേക്ഷം തൃപ്തികരമായ വിധത്തിൽ ഒരു റിപ്പോട്ട് സമപ്പിച്ചു. ഈ റിപ്പോട്ടനുസരിച്ചു കല്പനപ്രകാരം തീരുമാനം ഉണ്ടാകയാൽ ആ വക വഴക്കുകളും ഉപദ്രവങ്ങളും തൽക്കാലം ശമിപ്പിച്ചു.

ഈ രാജ്യത്തു ഓരോ ആളുകൾക്കു കുടുംബപെൻഷനും മററും കൊടുത്തുവരുന്ന ഏപ്പാടുകളുണ്ടല്ലോ. എന്നാൽ ഇതിന്റെ കാരണം എന്താണെന്നുള്ളതിനെപ്പററി പഴയ റിക്കാട്ടുകൾ നോക്കി നിശ്ചയംവരുത്തി റിപ്പോട്ട് ചെയ്യുന്നായി ൧൦൭൮-ാമാണ്ടു ധനു ൯-ാനു- ഒരു കമ്മററി ഏപ്പെടുത്തി. ആ കമ്മററിയിലെ അംഗങ്ങൾ ദിവാൻ പേഷ്കാർ വീരാസാമി നായ്ക്കൻ, മേലെഴുത്തു ശെരി പെരുമാൾ പിള്ള പോലീസ് ഡിപ്ടി ശിരസ്തദാർ ശങ്കുണ്ണി മേനവൻ (നമ്മുടെ കഥാനായകൻ) കൊട്ടാരം സമ്പ്രതി ചേന്നൻപിള്ള ഇവരായിരുന്നു. ഈ കമ്മററിയുടെ ആദ്യത്തെ മീററിങ്ങ് നടന്നതു ൧൦൭൮ ധനു ൧൫-ാനു-ആയിരുന്നു. ഒരു വിചാരണക്കായി ഡിപ്ടി ശിരസ്തദാർ ശങ്കുണ്ണിമേനവൻ ആലങ്ങാട്ടു ചെന്നു വേണ്ട വിവരങ്ങൾ അന്വേഷിച്ചു. പിന്നീടു ആ കമ്മററി എന്തു വേല ചെയ്തു എന്നോ അവരുടെ റി

പ്പോൎട്ട് എന്തായിരുന്നു എന്നോ, ആ റിപ്പോൎട്ടിന്മേൽ എന്തു തീരുമാനം ഉണ്ടായി എന്നോ യാതൊരു അറിവും ഇല്ല. ഇതിനെ സംബന്ധിച്ച യാതൊരു റിക്കാൎട്ടും കാണുന്നില്ല.

നമ്മുടെ കഥാനായകന്റെ ജീവദശയിൽ അധികകാലവും സൎക്കാരുദ്യോഗത്തിൽ കഴിച്ചുകൂട്ടിയതായിരിക്കുന്ന സ്ഥിതിക്കു അദ്ദേഹത്തിന്റെ ജീവചരിത്രത്തിന്നുപയോഗപ്പെടുന്ന റിക്കാൎട്ടുകൾ ഒട്ടുമിക്കതും എന്നല്ല പ്രായേണ മുഴുവനും തന്നെ എന്നുപറയാം തിരുവിതാംകൂർ ഹജൂർക്കച്ചേരിയിലെ റിക്കാൎട്ടുമുറിയിൽ നിന്നു കിട്ടേണ്ടതാണെന്നു പറവാനില്ലല്ലോ. എന്നാൽ ഈ റിക്കാൎട്ടുകളുടെ പകൎപ്പുകൾ കിട്ടാൻ മിസ്റ്റർ. കെ. പി. പത്മനാഭമേനവൻ ഒട്ടുവളരെ ശ്രമം ചെയ്തു എന്നുവരികിലും അതൊന്നും സാധിച്ചില്ല.

കൊല്ലത്തു താമസിച്ചിരുന്ന ബ്രിട്ടീഷ് പട്ടാളം അവരുടെ പതിവനുസരിച്ചു ൧൦൨൯-ാമാണ്ടു ഗാൎഡുമാറിപ്പോകയും പകരം ലഫ്ടനന്റു കൎണ്ണൽ എം. വിൻസൺ ധാരയുടെ നേതൃത്വത്തിൽ പുതിയ പട്ടാളം വരികയും ചെയ്തു. ഈ പട്ടാളം തിരുവിതാംകൂറിലേക്കു വന്നതു ആരുവാമൊഴി ചുരം വഴിയായിരുന്നു. ഇവരുടെ വരവു സംബന്ധിച്ചു പട്ടാള ഉദ്യോഗസ്ഥന്മാൎക്കും, പട്ടാളക്കാൎക്കും അവരുടെ കൂടെ വരുന്ന കുടുംബങ്ങൾക്കും വേണ്ടതായ ഒത്താശകൾ ചെയ്തുകൊടുക്കുവാൻ ശിരസ്തദാർ ശങ്കുണ്ണിമേനവനെ ആയിരുന്നു നിയമിച്ചിരുന്നതു്. ആ കൃത്യം അദ്ദേഹം ഏററവും തൃപ്തികരമായി ചെയ്തതിനാൽ പട്ടാളം

ധുരയായ വിൻസൺ, റസിഡണ്ടിന്നയച്ച ഒരു റിപ്പോർട്ടിൽ ശങ്കുണ്ണിമേനവൻ അവർക്കുവേണ്ടി ചെയ്തുകൊടുത്ത സഹായങ്ങളെപ്പററി വളരെ ശ്ലാഘിച്ചു പ്രസ്താവിച്ചിരുന്നു. *

ഈ റിപ്പോർട്ടിന്റെ ഒരു പകർപ്പ് റസിഡണ്ടവർകൾ ദിവാൻജിക്കയച്ചുകൊടുത്തു. ഇതു കണ്ടു ദിവാൻജി വളരെ സന്തോഷിക്കയും വിവരം തിരുമനസ്സറിയിക്കയും ചെയ്തു. ഇങ്ങിനെയുള്ള സന്തോഷത്തിന്റെ ഫലമായി ൧൦൨൭ മകരം ൪-ാംനു- ശങ്കുണ്ണിമേനവനെ ഡിപ്ടിശിരസ്തദാർ ഉദ്യോഗത്തിൽനിന്നും കയററം കൊടുത്തു് ൧൦൫ രൂപാ ശമ്പളത്തിൽ പോലീസു ഒന്നാം ശിരസ്തദാരായി നിയമിച്ചു. ഭാരമേറിയ ഈ ജോലിയിലും ശങ്കുണ്ണിമേനവൻ നല്ല പേരിനെ സമ്പാദിച്ചു പോലീസു സംബന്ധ

* ഈ റിപ്പോർട്ടിന്റെ ഏതാനും ഭാഗം താഴെ ചേർക്കുന്നു:—

"....I would beg particularly to bring to your favourable notice, the activity and zeal displayed in the performance of his duties by the Police Sheristadar Shungunny Menon for whose untiring exertions, I am mainly indebted for the expeditious and safe manner in which the Regiment followers and bandies were crossed over the different rivers and indeed for every other assistance, since he joined us at Nagercoil............"

മായി ഹജൂരിൽ വരുന്ന സകല സംഗതികളേയും ദിവാൻജി തീൎച്ച ചെയ്യുന്നതു ശങ്കുണ്ണിമേനവന്റെ അഭിപ്രായപ്രകാരം ആയിരുന്നു.

ഇയ്യിടക്ക് ആലപ്പുഴ തിരുമല ദേവസ്വം വക ക്ഷേത്രത്തിൽ നിന്നും ആരൊ ദേവനെ മോഷ്ടിച്ചു കൊച്ചിക്കു കൊണ്ടു പൊയ്ക്കളഞ്ഞു. ആലപ്പുഴ പട്ടണത്തിനുള്ള സകല ഐശ്വൎയ്യങ്ങളും ഈ ദേവന്റെ സാന്നിദ്ധ്യം കൊണ്ടാകുന്നു എന്നു ഒരു ജനസമ്മതം ഉള്ളതുകൊണ്ടു ഈ ദേവന്റെ വേർപാടു ജനങ്ങൾക്കു വലിയ മനസ്താപത്തെ ഉണ്ടാക്കി. മഹാരാജാവു തിരുമനസ്സിലേക്കും ഈ മോഷണസംഗതി വളരെ കുണ്ഠിതത്തെ ഉണ്ടാക്കിയിരുന്നു. എങ്ങിനെയെങ്കിലും ആ വിഗ്രഹം തിരിച്ചു വരുത്തണം എന്നു നിശ്ചയിച്ചു മഹാരാജാവു തിരുമനസ്സുകൊണ്ടു വേണ്ട ശ്രമങ്ങൾ എല്ലാം ചെയ്തുവന്നു. ഇതിനിടയിൽ ശങ്കുണ്ണിമേനവനു എന്തൊ കാൎയ്യവശാൽ കൊച്ചിക്കു പൊകേണ്ടതായിവന്നു. അദ്ദേഹം കൊച്ചിക്കുപോയതു ചേൎത്തലവഴിയായിരുന്നു. ചേൎത്തലനിന്നും മഹാരാജാവു തിരുമനസ്സിലേക്കു അയച്ച ഒരു എഴുത്തിനു മറുപടിയായ് കല്പിച്ചു ഇപ്രകാരം എഴുതിയിരുന്നു.

തിരുവനന്തപുരം

സ്വന്തം ശങ്കുണ്ണിക്ക്                                   ൨൧-൭-൧൮൮൫

നിങ്ങൾ ൧൭-ാംനു- ചേർത്തല നിന്നും അയച്ച കത്ത് കിട്ടി. വ്യാജ പുകയില കൊണ്ടുവന്നു വിൽക്കുന്ന കള്ളന്മാർ ചെയ്തുവരുന്ന ഓരോ അക്രമപ്രവൃത്തികളെപ്പററി നിങ്ങൾ സവിസ്തരമായി എഴുതിയിരുന്ന ഭാഗം മുഴുവൻ നോക്കി. ദിവാൻജിയും ഈ വിവരങ്ങളെപ്പററി എന്നോടു പറഞ്ഞു. അതിലേക്ക വേണ്ട നടപടി ചെയ്യുന്നുണ്ട്

നിങ്ങൾ ഇപ്പോൾ കൊച്ചിയിൽ ആകയാൽ ഏററവും രഹസ്യമായി അന്വേഷിച്ച തിരുമല ദേവനെ എവിടെ സൂക്ഷിച്ചിരിക്കുന്നു എന്നു മനസ്സിലാക്കണം. ശരിയായ ബിംബത്തെ അവിടെ ഏതോ ഒരു ഗുപ്തസ്ഥലത്തു സൂക്ഷിച്ചു വച്ചിരിക്കുന്നതായി ചിലരും അതല്ല, അവിടത്തെ ക്ഷേത്രത്തിൽ തന്നെവച്ചു സൂക്ഷിച്ചിരിക്കുന്നു എന്നു മററു ചിലരും ഇവിടെ പറയുന്നുണ്ട്. വാസ്തവം ഏതാണെന്നു നിശ്ചയമില്ല. അതിനാൽ നല്ലവണ്ണം ശ്രമിച്ചു അതിന്റെ വാസ്തവം മനസ്സിലാക്കണം എന്നു മാത്രമല്ല എങ്ങിനെങ്കിലും ഉപായം കൊണ്ടു കൊങ്ങിണിമാരോടൊ മററൊ പറഞ്ഞു സാധിക്കാമെങ്കിൽ ബിംബത്തെ തിരിച്ചു കൊണ്ടുപോരാൻ ശ്രമിക്കണം. ബിംബത്തെ സംബന്ധിച്ച സകല വിവരങ്ങളും വ്യക്തമായി അന്വേഷിച്ചു മനസ്സിലാക്കി എനിക്കു എഴുതി അയക്കുന്നതു കൂടാതെ ബിംബം തിരിച്ചു കിട്ടാൻ വേണ്ട മാർഗ്ഗങ്ങളും ആലോചിച്ചും കൊണ്ടു പോരികയും വേണം.

എന്നു നിങ്ങളുടെ ഗുണകാംക്ഷി.

മാർത്താണ്ഡവർമ്മ കുലശേഖര രാജാ.

ഈ എഴുത്തിൽ നിന്നും തിരുമനസ്സിലേക്കു ഈ ബിംബം മോഷണം എത്രത്തോളം മനസ്താപത്തെ ഉണ്ടാക്കി എന്നു നമുക്കു ഊഹിക്കാമല്ലൊ.

ഈ ബിംബത്തിന്റെ ആദി ചരിത്രത്തെപ്പററിയും ഈ ബിംബം മോഷണത്തെപ്പററിയും അതു സംബന്ധിച്ച മററു വിവരങ്ങളെപ്പററിയും ശങ്കുണ്ണി മേനോന്റെ ദ്വിതീയപുത്രൻ മിസ്റ്റർ കെ. പി. പത്മനാഭമേനവൻ അദ്ദേഹത്തിന്റെ കൊച്ചി രാജ്യ ചരിത്രത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു:-

“.........ക്രി. അ. ൧൫൬൦ കൊല്ലം ൭൩൫-ാമതിൽ കൊച്ചി തിരുമല ദേവസ്വത്തിലെ അധികാരികളും തമ്പുരാനും തമ്മിൽ ചില തർക്കങ്ങൾ നേരിട്ടു. കൊങ്ങിണി മഹാജനങ്ങൾ കൊച്ചിയിൽ വന്നു പെരുമ്പടപ്പിൽ സ്വരൂപത്തിങ്കലെ സഹായത്തോടുകൂടി ഒരു ക്ഷേത്രവും പണിചെയ്യിച്ചു വസിച്ചുവരുമ്പോൾ ഡച്ചുകാർ കൊച്ചിനഗരം കൈവശപ്പെടുത്തിയതിന്റെ ശേഷം കൊങ്ങിണികൾ ഡച്ചുകാരുടെ രക്ഷയിൽ ഇരുന്നു. ൧൬൬൩-ാമതിൽ അവരുടെ മേലധികാരം സ്വരൂപത്തിലേക്കു ഒതുങ്ങിയതാണെന്നു കൊച്ചിരാജാവു് അവകാശപ്പെടുകയും അതിൽ പിന്നെ തനിക്കുള്ള അധികാരം നടത്തുവാൻ വേണ്ടുന്ന ശ്രമങ്ങൾ ചെയ്തു വരികയും പതിവായിരുന്നു.

ക്രി. അ. ൧൭൯൧-ാമതു വരെ അവരുടെ ക്ഷേത്രത്തിൽ ലോഹം കൊണ്ടു വാർത്തിട്ടുള്ള ഒരു ബിംബമാണ് ഉണ്ടായിരുന്നതു്. ആ കൊല്ലത്തിൽ കുംഭ

കോണം മഠത്തിലെ സ്വാമിയാർ കൊച്ചിയിൽ വന്ന് ആറുമാസക്കാലം അവിടെ താമസിച്ചു. അദ്ദേഹം തിരിയെ പോകുവാൻ യാത്രപുറപ്പെടുമ്പോൾ ഒക്കെ ഓരോ തരത്തിലുള്ള സുഖക്കേടുകൾ നേരിടുകയാൽ അതിന്റെ കാരണമെന്തെന്നറിവാൻ പ്രശ്നം വയ്പിച്ചുനോക്കിച്ചതിൽ അവിടത്തെ തേവാരത്തിലുള്ള വിഗ്രഹത്തിനു കൊച്ചിവിട്ടു പോകുവാൻ മനസ്സില്ലാതിരുന്നതിനാലാണെന്നു കണ്ടു. അപ്പോൾ സ്വാമിയാർ ആ ബിംബം ഒരു തട്ടത്തിൽ വെച്ചു മീതെ വിൽക്കാശു പൊരിഞ്ഞു മൂടി അത്രയും വിൽക്കാശു തനിക്കു തരുന്നതായാൽ ബിംബം കൊച്ചിയിൽ കൊടുത്തിട്ടു പോകാമെന്നു പറഞ്ഞു. മഹാജനങ്ങൾ ഇതു സമ്മതിച്ചു. വിൽക്കാശു പൊരിയുന്നേടത്തോളം ബിംബം പൊങ്ങിവന്നതിനാൽ കൊച്ചിയിൽ ഉള്ള വിൽക്കാശു മുഴുവൻ പൊരിഞ്ഞിട്ടും ബിംബത്തെ മൂടുവാൻ സാധിച്ചില്ല. ബിംബത്തിനു കൊച്ചി വിട്ടുപോകുവാൻ മനസ്സില്ലെങ്കിലും സ്വാമിയാരെ വിട്ടൊഴിവാനും മനസ്സില്ലെന്നുള്ളതു ഇതുകൊണ്ടു പ്രത്യക്ഷപ്പെട്ടു എന്നു രാജ്യനിവാസികൾ തീർച്ചയാക്കി. അപ്പോൾ മഹാജനങ്ങൾ സ്വാമിയാരുമായിട്ടു, ബിംബത്തെ ഇവിടത്തെ ക്ഷേത്രത്തിൽ പ്രതിഷ്ഠിക്കുക എന്നും സ്വാമിയാരുടേയും പിൻവാഴ്ചക്കാരുടേയും ഗുരുസ്ഥാനം തങ്ങൾ സ്വീകരിക്കുക എന്നും കൊല്ലം തോറും മൂന്നു ദിവസത്തെ പൂജ സ്വാമിയാരും പിൻഗാമികളായി സ്ഥാനത്തു വരുന്നവരും ഈ ക്ഷേത്രത്തിൽ വന്നു ചെയ്യുക എന്നും, ഒരു ഖരാറുചെയ്തു.

ബിംബത്തെ കൊച്ചിയിൽ പ്രതിഷ്ഠിച്ചു. യാതൊരു അസഹ്യതയും കൂടാതെ ക്രി. അ. ൧൭൯൦-ാമതു വരെ അങ്ങിനെ കഴിഞ്ഞു. ആക്കൊല്ലത്തിൽ ഒരു ദിവസം ബിംബം കാണാതെ ആയി. കൊങ്ങിണി മഹാജനങ്ങൾ വ്യാകുലചിത്തന്മാരായി തിരിഞ്ഞു നടക്കുമ്പോൾ അതു കടപ്പുറത്തു നിന്നു ഒരു ക്രൊക്കിട്ടിയെന്നും ആ ആൾ അതിനെ കോട്ടയിൽ ഡച്ചുഗവണ്ണരുടെ വസതിയിൽ കൊണ്ടുപോയി കൊടുത്തു എന്നും കേട്ടു. ഗവണ്ണരുടെ നോട്ടത്തിൽ അതു സ്വർണ്ണം വെള്ളി മുതലായ ലോഹങ്ങൾ കൂട്ടിച്ചേർത്തു വാർത്തിട്ടുള്ള ഒരു വിഗ്രഹമെന്നല്ലാതെ അതിനു യാതൊരു വിശേഷവും കണ്ടില്ല. അയാൾ അതിനെ കുട്ടികൾക്കു കളിക്കുവാനായി കൊടുത്തു. എന്നാൽ ആ വിഗ്രഹം ഗവണ്ണരുടെ വീട്ടിൽ വന്നതുമുതൽ അദ്ദേഹത്തിന്റെ ഭാര്യക്കു തുടങ്ങിയ കഠിനമായ ആന്ത്രവേദന അതു അവിടെ നിന്നു മാററിയതിൽ പിന്നെ മാത്രമെ ആശ്വാസമായുള്ളു. അതു ഒരു വൈദ്യനാണ് ഗവണ്ണർ കൊടുത്തതു്. അവിടെ ഏഴു കൊല്ലം വരെ ഇരുന്നു ആ ഏഴു കൊല്ലംകാലവും വൈദ്യന്റെ വീട്ടിൽ ഉള്ളവർക്കു ഇടവിടാതെ സുഖക്കേടുകൾ ഒന്നൊന്നായിവന്നുകൊണ്ടിരുന്നു. ഒടുവിൽ ഈ സുഖക്കേടുകൾക്കു കാരണം ബിംബത്തിന്റെ സാന്നിദ്ധ്യമാണെന്നു മനസ്സിലായ ഉടനെ അതിനെ കൊങ്ങിണി മഹാജനങ്ങളെ ഏല്പിച്ചുകൊടുത്തു. അവർ ആ ബിംബത്തെ ക്ഷേത്രത്തിൽ പിന്നെയും പ്രതിഷ്ഠ കഴിച്ചു.

ക്രി. അ. ൧൭൯൮-ക്ക കൊല്ലം- ൯൭൩-വരെ ആ ബിംബം അവിടത്തന്നെ ഇരുന്നു. ആ കൊല്ലത്തിൽ തൃപ്പൂണിത്തുറവച്ചു നടന്ന തിരുമാസ അടിയന്തിരത്തിന്നാവശ്യമുള്ള പഞ്ചസാര മുഴുവനും കൊടുത്തയപ്പാനായി തിരുമല ദേവസ്വം അധികാരികളോടു തമ്പുരാൻ കല്പിച്ചു. അവർ കല്പനപ്രകാരം നടക്കാഞ്ഞതിനാൽ തിരുവുള്ളക്കേടായിട്ട് അവരെ ശിക്ഷിപ്പാൻ കല്പനയായി. ൯൭൩ കന്നി ആദ്യത്തിൽ പണിക്കരുകപ്പിത്താനും ചട്ടക്കാരായ രണ്ടു പട്ടാള ഉദ്യോഗസ്ഥന്മാരുംകൂടി ദേവസ്വം അധികാരികളിൽ ഒരുവനായ ദേവരേശക്കിണി എന്നാളുടെ പീടികയിൽ ഒരുദിവസം കാലത്തുചെന്നു പട്ടുതരങ്ങൾക്കു ആവശ്യപ്പെട്ടു. അയാൾ പലതരത്തിലുള്ള പട്ടുകൾ എടുത്തു കാണിച്ചുകൊണ്ടിരിക്കുമ്പോൾ പണിക്കരുകപ്പിത്താൻ അയാളുടെ തല വെട്ടിയെടുത്തു പട്ടിൽ പൊതിഞ്ഞു തൃപ്പൂണിത്തുറെക്കൊണ്ടുപോയി തമ്പുരാന്നു തിരുമുൽക്കാഴ്ച വച്ചു. ദേവരേശക്കിണിയെ കൊന്നഉടനെ തമ്പുരാന്റെ പട്ടാളക്കാർ കൊങ്ങിണികളുടെ പീടികകളിലും വീടുകളിലും ദേവസ്വത്തിലും മററും കയറി കൊള്ളയിട്ട് വളരെ ദ്രവ്യം അപഹരിച്ച് എടുത്തു. ലഹളയും ആരവവും കേട്ട് ക്ഷേത്രത്തിലെ ശാന്തിക്കാർ ബിംബത്തെ തിരുവാഭരണങ്ങളോടുകൂടി ഒരു പെട്ടിയിലാക്കി കോട്ടക്കകത്തേക്കു കടത്തി സൂക്ഷിച്ചു. ഡച്ചുകാർ അതിനെ കണ്ടുപിടിച്ചു തമ്പുരാനെ ഏല്പിച്ചെങ്കിലോ എന്നു ഭയപ്പെട്ടു പിറേറദിവസം കാലത്തെ വഞ്ചിവഴിക്കു ചെല്ലാനത്തേക്കു കടത്തി. അവിടുന്നു ഏകദേശം ഒരുമാ

സം കഴിഞ്ഞിട്ടു അതിനെ ആലപ്പുഴക്കുകൊണ്ടുപോയി തിരുവിതാംകൂർ രാജാവിന്റെ അനുവാദത്തോടുകൂടി ഒരു ഊട്ടുപുരയിൽവെച്ചു കാവലിട്ടു സൂക്ഷിച്ചു.

.... .... .... .... .... ....

൧൦൨൮-ാമതു കുംഭമാസത്തിൽ തിരുമലദേവന്റെ ബിംബം ആലപ്പുഴ നിന്നു കൊച്ചിക്കുകൊണ്ടുവന്നു. ബ്രിട്ടീഷ് മേൽ കോയ്മയുടെ ആധിപത്യം ഈ രാജ്യത്തു ഉറച്ചു എന്നു കണ്ടു ഉടനെ കൊച്ചിയിലെ കൊങ്കിണിമഹാജനം തിരുമലദേവന്റെ ബിംബം ആലപ്പുഴ നിന്നു തിരിയെ കൊച്ചിയിൽ കൊണ്ടുവന്നു നല്ലതായ ഒരു ക്ഷേത്രം പണിചെയ്തു പ്രതിഷ്ഠകഴിക്കണമെന്നു നിശ്ചയിച്ചു അതിനുള്ള ശ്രമം തുടങ്ങി. ആ ബിംബം ആലപ്പുഴ തോട്ടുവക്കത്തു ഒരു അഗ്രശാലയിലാണ് വെച്ചു പൂജ ചെയ്തിരുന്നത്. തിരുവിതാംകൂർ സർക്കാരിൽ നിന്ന് ഉൾപ്രദേശത്തേക്കു മാറി സാമാന്യം നല്ലതായ ഒരു ക്ഷേത്രം പണിചെയ്യിപ്പിച്ചു ബിംബത്തെ അവിടേക്കു മാററുകയും പൂജവകക്കു കൊല്ലത്തിൽ ൧൨൦൦൦ ഉറുപ്പിക മുതൽ വരുന്ന ഭൂമി ക്ഷേത്രത്തിലേക്കു വെച്ചു കൊടുക്കുകയും ചെയ്തിരുന്നു. ആലപ്പുഴ പട്ടണത്തിന്റെ അഭിവൃദ്ധിക്കു മുഖ്യകാരണം തിരുമലദേവന്റെ സാന്നിദ്ധ്യമാണെന്നു ബഹുജനങ്ങൾ പൂർണ്ണമായി വിശ്വസിച്ചു ഇരുന്നു. ബിംബം ആലപ്പുഴക്കു നീക്കം ചെയ്തതോടുകൂടി കൊച്ചി നഗരത്തിന്റെ ഐശ്വര്യം ക്ഷയോന്മുഖമായിത്തീർന്നു എന്നും പൊതുജന വിശ്വാസമുണ്ടായിരുന്നു. കൊച്ചി നഗരത്തിന്റെ ഐശ്വര്യാഭിവൃദ്ധിയിൽ തൽപ്പരന്മാരായിരുന്നവർ കൊങ്കിണിമ

ഹാജനം എന്നു വേണ്ട എല്ലാ ഹിന്ദുക്കളും പ്രത്യേകിച്ചു കൊച്ചി വലിയതമ്പുരാൻ തിരുമനസ്സ് കൊണ്ടും അവിടുത്തെ പ്രീതിയെ ഇച്ഛിക്കുന്നവർ എല്ലാവരും ബിംബത്തെ തിരിയെ കൊച്ചിയിൽ കൊണ്ടു വന്നു പ്രതിഷ്ഠിക്കുവാൻ ഉത്സുകന്മാരായിരുന്നു. അതുപോലെ തന്നെ ആലപ്പുഴ പട്ടണത്തിന്റെ ഐശ്വര്യത്തെയും അഭിവൃദ്ധിയേയും സദാ കാംക്ഷിച്ചുകൊണ്ടിരുന്നവരും തിരുവിതാംകൂർ വലിയതമ്പുരാനും അവിടുത്തെ പ്രീതിക്കു പാത്രമായിരുന്നവരും ബിംബത്തെ വിട്ടുകൊടുക്കാതെ അവിടെത്തന്നെ വെച്ചു സൂക്ഷിക്കാൻ ശ്രദ്ധയുള്ളവരായിരുന്നു. കണ്ണൽമൺറോ ബ്രിട്ടീഷ് റസിഡണ്ടായിവന്ന ഉടനെ ബിംബത്തെ വിട്ടുകിട്ടണമെന്നു കൊച്ചിയിലെ കൊങ്കിണി മഹാജനം ഒത്തുകൂടി അദ്ദേഹത്തോടു അപേക്ഷിച്ചു എങ്കിലും തിരുവിതാംകൂർ ഉദ്യോഗസ്ഥന്മാരുടെ ബലമായ ആക്ഷേപം ഹേതുവായി വിട്ടുകൊടുത്തില്ല.

ഈ നിലയിൽ ബിംബം ആലപ്പുഴ വസിച്ചുവരുമ്പോൾ ക്രി. അ. ൧൮൦൯. ഫെബ്രുവരിക്കു കൊല്ലം ൯൮൪-കുംഭമാസത്തിൽ ഒരു ദിവസം രാത്രി നിവേദ്യം കഴിഞ്ഞു് അപ്പം പുറത്തേക്കു കൊണ്ടുപോകുന്ന കൂട്ടത്തിൽ ബിംബത്തെ മറച്ചുവെച്ചു അപ്പം കൊണ്ടു മൂടി അതിനെ കൊച്ചിക്കാരൻ ഒരു വാദ്ധ്യാർ പുറത്തേക്കു കടത്തിക്കൊണ്ടുപോന്നു് തോട്ടിൽ ഹാജരുണ്ടായിരുന്ന ബോട്ടിൽ കയററി വേഗത്തിൽ വലിച്ചു കൊച്ചിക്കു പോന്നു. ബിംബം പോയ വർത്തമാനം പിറേറദിവസം കാലത്തു മാത്രമേ ആലപ്പുഴക്കാ

ക്ക അറിവു കിട്ടിയൊള്ളു. ഉടൻ കൊച്ചിക്കാർ ബിംബം കളവു ചെയ്തുകൊണ്ടു പോയി എന്നും മററും രണ്ടു സക്കാരും തമ്മിൽ എഴുത്തുകുത്തു ആരംഭിച്ചു. ക്രമേണ വാദം മുഴുത്തു ശണ്ഠയിൽ കലാശിക്കുക എന്നായി. ക്രി. അ. ൧൮൦൯-ൽ കൊല്ലത്തു നിന്നു പട്ടാളത്തെ കൊച്ചിക്കു അയച്ച് ബിംബത്തെ കൈവശപ്പെടുത്തുവാൻ വേണ്ടുന്ന കല്പനകൾ കൊടുത്തു. ഈ പതനത്തിൽ ബ്രിട്ടീഷ് ഗവമ്മെണ്ടിൻെറ പ്രവേശനം ആവശ്യമായിത്തീരുകയും ബിംബത്തിൻെറ സംഗതിയെപ്പററി മദ്രാസ് ഗവമ്മെണ്ടും കൊച്ചി, തിരുവിതാംകൂർ സക്കാരുകളും തമ്മിൽ പല എഴുത്തുകുത്തുകൾ നടത്തുകയും ചെയ്തു. കോർട്ട് ആഫ് ഡയറക്ടർമാർ ബിംബം തിരിയെ ആലപ്പുഴ കൊണ്ടുപോയി വെയ്ക്കുവാൻ നിർബന്ധിക്കണമെന്നും തിരുവിതാംകൂർ സക്കാരിനോടു ദ്രോഹകരമായ വിധത്തിൽ ചെയ്ത കളവിനു ഇപ്രകാരം ഒരു നിവൃത്തിയുണ്ടാക്കിയതിനു ശേഷം മേൽക്കോയ്മയുടെ നിലയിൽ ബിംബം കൈവശം വെച്ചുകൊണ്ടിരിക്കുവാൻ അവകാശപ്പെട്ടവർ ആരാകുന്നു എന്നു മദ്രാസ് ഗവമ്മെണ്ടു തീച്ച് ചെയ്യുന്നതാണെന്നും കല്പിച്ചു. ബിംബത്തെ തിരിയെ കൊടുക്കാമെന്നു കൊച്ചി ദിവാൻജിയും സ്വീകരിക്കാമെന്നു തിരുവിതാംകൂറിൽ നിന്നും സമ്മതിച്ചതിൻെറ ശേഷം അതിനു ഒരു ദിവസം നിശ്ചയിച്ചു ബഹുമതിയോടെ എതിരേററു വാങ്ങുവാനായി തിരുവിതാംകൂർകാർ നായർ പട്ടാളത്തിൻെറ ഒരു സംഘത്തെ ആലപ്പുഴ തെയ്യാറാക്കി നിറുത്തി. ക്രി. അ.

൧൮൭൭. ജനുവരിമാസം ൨൮-ാംനു- കൊച്ചിയിൽ നിന്നു ബിംബവും കൊണ്ടു വരുന്ന ബോട്ടു ആലപ്പുഴ കടവിൽ എത്തി. അവിടെ വാദ്ധ്യാന്മാർ ചെന്നു നാളികേരം മുറിച്ചു തൊഴുതുംകൊണ്ടു ബോട്ടിന്റെ വാതൽ തുറന്നു അകത്തേക്കു കടന്നു ഉടനെ ദേഷ്യത്തോടും വെറുപ്പോടും പുറത്തേക്കു തന്നെ ഇറങ്ങീട്ടു് ഒരു കള്ള വിഗ്രഹത്തിന്മേൽ തിരുവാഭരണങ്ങൾ ചാർത്തിക്കൊണ്ടു വന്നിരിക്കുകയാണെന്നു പറഞ്ഞു ആ വിഗ്രഹത്തെ ക്ഷേത്രത്തിന്റെ നാലമ്പലത്തിൽ വെച്ചുംകൊണ്ടു വിവരത്തിനു കൊച്ചിയിലേക്കു എഴുതി അയച്ചതിനു ജനുവരി ൩൧-ാംനു- ശരിയായ ബിംബമാണെന്നുള്ള നിലയിൽ വേറൊരു വിഗ്രഹത്തെ കൊടുത്തയച്ചു. അതും ആദ്യത്തേതുപോലെ കള്ളവിഗ്രഹമായിരുന്നു. ഒടുവിൽ മദ്രാസ് ഗവൺമെണ്ടു ഇക്കാര്യത്തിൽ ഒരു അവസാനതീർച്ച കല്പിക്കുക എന്നു നിശ്ചയിച്ചു. ബിംബം വളരെ പുരാതനകാലമായി കൊച്ചിയിൽ വന്നു ക്രി അ. ൧൬൬൨-ൽ അന്നത്തെ കൊച്ചീത്തമ്പുരാന്റെ ഉപദ്രവം സഹിയാഞ്ഞു് ആലപ്പുഴക്കു കൊണ്ടുപോയതുവരെ അവിടെ ഇരുന്നിട്ടുള്ളതും രാജ്യത്തു-സമാധാനം ഉറച്ചു ഉടൻ കൊച്ചീ മഹാജനം ബിംബത്തെ കിട്ടിയാൽ കൊള്ളാമെന്നു മേല്പടി അപേക്ഷയെ റസിഡണ്ടു കർണ്ണൽ മൺറോ തിരുവിതാംകൂറിലെ തടസ്ഥംമൂലം അനുവദിക്കാതിരുന്നതാണെന്നും, കൈവശം വെച്ചിരിക്കുവാനുള്ള അവകാശം കൊച്ചീക്കാർക്കാണെന്നു കാണുന്നതുകൊണ്ടു ബിംബത്തെ അവരെ ഏൽപ്പിച്ചുകൊ

ട്ടു യാതൊരു ബഹളവും കൂടാതെ കൊച്ചിക്കയക്കേണ്ടതാണെന്നും, ശരിയായബിംബംതന്നെയൊ ആലപ്പുഴകൊണ്ടുവന്നതു എന്നതിൽ സംശയത്തിനു മാൎഗ്ഗമുണ്ടെങ്കിലും അല്ലെന്നുള്ളതിനു പ്രത്യക്ഷതെളിവില്ലാത്തസ്ഥിതിക്ക് അതു ശരിയായിട്ടുള്ളതായിരിക്കണമെന്ന് ഊഹിക്കുവാനെ തരമുള്ളു എന്നും, ഇതു ഒരു അവസാനതീൎച്ചയാകയാൽ മേലാൽ ഈ കാൎയ്യത്തെപ്പററി യാതൊരു വാദവും അനുവദിക്കുന്നതല്ലെന്നും തീൎച്ചചെയ്തു. ഈ വിധത്തിൽ തിരുമല ദേവന്റെ ബിംബം തിരിച്ചു കൊച്ചിയിൽ എത്തി ............
.............................................."

൧൦൩൦-ാമാണ്ടു മദ്രാസ്പ്രസിഡൻസിയിലെ കമാൻഡിങ്ങാപ്സരായ ജനറൽ ആൻസൺ ദൊര തിരുവിതാംകൂർ സന്ദൎശിക്കുന്നതിനായി പുറപ്പെട്ടു. ഈ സായ്പ്പ് കൊച്ചി റസിഡൻസിയിൽ വന്നതായി അറിഞ്ഞ ഉടൻ പോലീസ് ശിരസ്തദാർ ശങ്കുണ്ണിമേനവനെ കൊച്ചിയിൽ ചെന്നു സായ്പ്പിനെ ക്ഷണിച്ച് കൂട്ടിക്കൊണ്ടുവരുന്നതിനു മഹാരാജാവു തിരുമനസ്സുകൊണ്ട് കല്പിച്ചയച്ചു. കല്പനപ്രകാരം മേനവൻ കൊച്ചി റസിഡൻസിയിൽ ചെന്നു സായിപ്പിനെ കണ്ടു. തിരുവിതാംകൂർ മഹാരാജാവിന്റെ പ്രതിനിധിയായി സായ്പ്പിനെ ക്ഷണിച്ച് കൂട്ടിക്കൊണ്ടുവന്നു. വഴികളിൽ വേണ്ട ഏൎപ്പാടുചെയ്യുന്നതിനും തിരുവിതാംകൂർ അതിൎത്തിയായ അരൂക്കുററിയിൽ ചെന്നു സായ്പ്പിനെ എതിരേററുകൊണ്ടുവരുന്നതിനും പേഷ്കാരായ വേലുപ്പിള്ളയ്ക്കും കല്പന കൊടുത്തിട്ടുണ്ടായിരുന്നു. ഇങ്ങനെ

ശങ്കുണ്ണിമേനവനും പേഷ്കാർ വേലുപ്പിള്ളയും സായ്പ്പിനെ എതിരേററു കൊല്ലത്തു കൊണ്ടുവന്നു. അവിടെ സായ്പ്പിനെ സല്ക്കരിക്കാനായി ദിവാൻജിതന്നെ വന്നിരുന്നു. തിരുവനന്തപുരത്തു സായ്പ്പിനുണ്ടായിരുന്ന സൽക്കാരം അതി കേമമായി. അതിഥികളെ സല്ക്കരിക്കുന്നതിൽ തിരുവിതാംകൂർ ഗവമ്മെൻറു എല്ലായ്പ്പോഴും കാണിച്ചുവരുന്ന ഔദാൎയ്യം ഒന്നു വേറെതന്നെയാണ്. ഈ സായ്പ്പിൻെറ വരവിനെ സംബന്ധിച്ചു ചെയ്തിരുന്ന ഏൎപ്പാടുകൾ ഏററവും തൃപ്തികരമായിരുന്നതിനാൽ സായ്പ്പു കന്യാകുമാരിയിൽവച്ചു ശങ്കുണ്ണിമേനവനു ഒരു സർട്ടിഫിക്കററുകൊടുത്തു.*

പിന്നീടു സായ്പ്പും കൂട്ടരും തിരുവിതാംകൂർ വിട്ടുപോയ ശേഷം ഊട്ടിയിൽ നിന്നും Mr. Reid സായ്പ്

---

* അതു ഇപ്രകാരമായിരുന്നു.

" Lieut general Anson has much pleasure in giving to Police Sheristadar Shungunny Menon this testimony of his entire approbation of his conduct since he has been in attendance upon him, whilst travelling through the territories of His Highness the Maharaja of Travancore. All the arrangements made under his direction for the comfort and convenience of himself and those with him were most satisfactory. "

ദിവാൻജിക്കു അയച്ച ഒരു എഴുത്തിൽ ശങ്കുണ്ണിമേനവനെപ്പററി വളരെ ശ്ലാഘിച്ചിരുന്നു. *

മദ്രാസ് ഗവൎണ്ണരായ ഹാരിസ്സ് പ്രഭു ഇതിന്നിടെ മദ്രാസിൽ ഒരു പ്രദൎശനം നടത്താൻ തീൎച്ചയാക്കി തിരുവിതാംകൂറിൽ നിന്നു കൂടി സാമാനങ്ങൾ അയക്കുവാൻ എഴുതി അയച്ചിരുന്നു. ഇതിന്നായി ലണ്ടൻ പ്രദൎശനകാൎയ്യത്തിൽ ചെയ്തതുപോലെ ശിരസ്തദാർ ശങ്കുണ്ണിമേനവൻ സിക്രട്ടറിയായ് ഒരു കമ്മററി ഏൎപ്പെടുത്തി പ്രദൎശനത്തിന്നു വേണ്ടുവിശേഷ സാധനങ്ങൾ അയച്ചുകൊടുക്കാൻ കല്പിച്ചു ശട്ടം കെട്ടി. ഈ പ്രദൎശനത്തിന്നു തിരുവിതാംകൂറിലെ അനവധി വിശേഷ വസ്തുക്കൾ അയച്ചു കൊടുത്തതു കൂടാതെ കൊട്ടാരം വക പലമാതിരി ആഭരണങ്ങളും പഴയ നാണയങ്ങളും അയച്ചുകൊടുത്തു. ഇതോടുകൂടി തിരുവിതാംകൂറിലെ വിളവുകളേയും, അവയെ ശരിയാംവണ്ണം വേല ചെയ്യേണ്ടുന്ന മാൎഗ്ഗങ്ങളെയും മററുംപററി എത്രയും രസകരമായ ഒരു റിപ്പോൎട്ടും ശങ്കുണ്ണിമേനവൻ തെയ്യാറാക്കി മദ്രാസ് ഗവൎമ്മെണ്ടിലേക്കു അയച്ചു ഈ റിപ്പോൎട്ടുനോക്കി മദ്രാസ് ഗവൎമ്മെണ്ടു വളരെ സന്തോഷിക്കയും, അതിനെ ആ ഗവ

---

* അതു ഇപ്രകാരമായിരുന്നു:—

"His Excellency desires me particularly to mention to you the indefatigable exertions of Shungunny Menon, Sheristadar of Police, who was incessant in his labour to have all right...................."

മെമ്മണ്ട് അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തുകയും ചെയ്തുകൂടാതെ ശങ്കുണ്ണിമേനവനു ഒരു മെഡലും സമ്മാനിച്ചു. തിരുവിതാംകൂറിൽ അക്കാലത്തുണ്ടായിരുന്ന ഉൽപ്പന്നങ്ങളെയും, കൈത്തൊഴിലുകളെയും, വ്യവസായങ്ങളെയും മററും അറിവാൻ വേണ്ടി ആ റിപ്പോർട്ടിന്റെ ഏതാനും ഭാഗം താഴെ ചേർക്കുന്നു:—

### ധാതുവർഗ്ഗം

തിരുവിതാംകൂറിൽ ഉണ്ടാകുന്ന ധാതുക്കളിൽ പ്രധാനമായവ ഇരിമ്പു, ഈയ്യമൺ ഇവയാണു്. ഇവ രണ്ടും ധാരാളം ഉണ്ടാകുന്നുണ്ടു്. ഇരിമ്പു സാധാരണയായ് ഉള്ളതു അഗസ്തീശ്വരം, നെയ്യാററുംകര, നെടുമങ്ങാടു, കൊല്ലം, കുന്നത്തൂർ, ചെങ്കോട്ട, മൂവാററുപുഴ ഈ താലൂക്കുകളിൽ ആണു്. ചെങ്കോട്ട താലൂക്കിലാണു് ഇപ്പോഴും ഇരിമ്പു ധാരാളമായി എടുത്തു വേലചെയ്തുവരുന്നതു. ചെങ്കോട്ടയിൽ ഉദ്ദേശം ൬൦൦ കണ്ടി ഇരിമ്പു കൊല്ലംതോറും എടുത്തു വേലചെയ്തു വരുന്നതായി കാണുന്നു. ഈ വ്യവസായം ശരിയായ് ശാസ്ത്രീയ രീതിയിൽ നടത്തിയാൽ വളരെ ആദായകരമാകുന്നതാണ്. ഇപ്പോഴും ഈ നാട്ടിലെ ആവശ്യത്തിലേക്കു ഒട്ടുവളരെ ഇരുമ്പു അന്യനാട്ടിൽ നിന്നും വരുത്തുന്നുണ്ടു. ഇതിന്റെ കാരണം ഇവിടെ വേലചെയ്തു എടുക്കുന്ന ഇരിമ്പിനെക്കാളും വളരെ ആദായത്തിൽ അന്യനാട്ടിൽ നിന്നും ഇരുമ്പും ഇരുമ്പുസാമാനങ്ങളും കിട്ടുന്നതു കൊണ്ടു തന്നെ........................................

### ഇരയ്യമണ്

തിരുവനന്തപുരത്തിന്റെ സമീപവും, നെടുമങ്ങാടു, നെയ്യാററുംകര, വിളവംകോടു ഈ താലൂക്കുകളിലും ധാരാളം ഉണ്ടു്. ഇതിന്റെ ഉപയോഗത്തെപ്പററി ജനങ്ങൾ ഒന്നും മനസ്സിലാക്കികാണുന്നില്ല. എന്നാൽ കുശവന്മാർ കലം ഉണ്ടാക്കിയതിന്റെ ശേഷം അതിന്നു ഒരു മേനിപിടിപ്പിക്കാൻ അതിന്റെ പുറത്തു പൂശുന്നു. ഇരയ്യമണ്ൻ പൂശിയ കലങ്ങൾ കാഴ്ചക്കു വളരെ മനോഹരമായിരിക്കും. .........എന്നാൽ ഈയ്യിട ഒരു കമ്പനിക്കാർ ഇവിടത്തെ ഇരയ്യമണ്ൻ മുഴുവൻ കഴിച്ചെടുത്തു് അന്യനാട്ടിലേക്കു അയച്ചുകൊടുത്തു് എത്രതാ ചിലസാമാനങ്ങൾ ഉണ്ടാക്കിവരുന്നുണ്ടു്. .......................................

പിത്തളകൊണ്ടു നാഗർകോവിൽ എന്നസ്ഥലത്തു എററവും വിശേഷതരമായ അനവധിപാത്രങ്ങൾ ഉണ്ടാക്കുന്നു.........അനേകവിശേഷമാതിരിയിൽ പേനാക്കത്തികൾ, വാൾ, മുതലായ സാധനങ്ങൾ തിരുവനന്തപുരത്തു ഉണ്ടാക്കുന്നുണ്ടു. .........ഓട്ടിൽ എത്രയും വിശേഷമായ ഒരു തരം കണ്ണാടി ആറന്മുള എന്നസ്ഥലത്തു വാർത്തുണ്ടാക്കുന്നുണ്ടു്..........

### *Lignite* and *Mineral* Resin

വക്കലെക്കുന്നിൽ കാണുന്നുണ്ടു്. ആ കുന്നിൽ രണ്ടു മൂന്നടി കഴിച്ചാൽ അവിടത്തെ വെളുത്ത ചെളിമണ്ണിൽ കാണാം. ......വക്കലെക്കുന്നിനെ ശാസ്ത്രീയമായ വിധത്തിൽ പരിശോധിച്ചാൽ ഉപയോഗമുള്ളതായ പലസാധനങ്ങളും കിട്ടുന്നതാണു്. അ

നേകമാതിരി പാറക്കല്ലുകൾ, വെട്ടുകല്ലുകൾ പലനിറത്തിലുള്ള ചളിമണ്ണുകൾ ഇവയെല്ലാം ഈ കുന്നിൽ ഉണ്ട്. ......ഗന്ധകം തിരുവിതാംകൂറിൽ ഉണ്ടാകുന്നതായി കണ്ടുപിടിക്കപ്പെട്ടിരിക്കുന്നു. ഏകദേശം ഇരുപതു മുപ്പതു വർഷങ്ങൾക്കു മുമ്പ് തിരുവനന്തപുരത്തിന് സമീപം എവിടെയോ ഒരു സ്ഥലത്തുനിന്നും കുറെ നല്ല ഗന്ധകം കഴിച്ചെടുത്തിട്ടുള്ളതു ഇപ്പോൾ ഹജൂർ റാണാവിൽ വച്ചു സൂക്ഷിച്ചിരിക്കുന്നു. വെളയുന്ന സ്ഥലം ഏതാണെന്നു അറിവാൻ ഞാൻ വളരെ ശ്രമം ചെയ്തതിൽ ഇതുവരെയും ഫലിച്ചിട്ടില്ല......

ഉപ്പു

ഉപ്പു തിരുവിതാംകൂറിൽ ധാരാളം ഉണ്ടാകുന്നുണ്ടു. ഉപ്പുധാരാളമായി അഗസ്തീശ്വരം, ഇരണിയൽ, ചിറയിൻകീഴ്, കരുനാഗപ്പള്ളി, കാർത്തികപ്പള്ളി, എന്നീതാലൂക്കുകളിൽ ഉണ്ടാകുന്നു. എന്നാൽ അഗസ്തീശ്വരം താലൂക്കിൽ താമരക്കുളത്തുള്ള ഉപ്പളത്തിൽ ഉണ്ടാകുന്ന ഉപ്പാണ് ഏററവും വിശേഷപ്പെട്ടതു്... തിരുവിതാംകൂറിൽ ഒരു കൊല്ലത്തിൽ ൪൬,൦൦൦ കണ്ടി ഉപ്പു വിളയുന്നു...............................

സോപ്പുണ്ടാക്കുന്നതിനു ഉപകരിക്കുന്ന സകലസാധനങ്ങളും തിരുവിതാംകൂറിൽ ഉണ്ടെന്നു വരികിലും സോപ്പ് ഉണ്ടാക്കുന്നില്ല ... അതുപോലെ തന്നെ കണ്ണാടികൾ, കുപ്പികൾ ഇവകൾ ഉണ്ടാക്കുന്നതിനും യാതൊരു ശ്രമവും ചെയ്യുകാണുന്നില്ല. തിരുവനന്തപുരം കടപ്പുറത്തെ വെളുത്തമണലും കന്യാകുമാരിയിൽ അരിപോലെ ഇരിക്കുന്ന മണലും ഗ്ലാസുണ്ടാക്കുന്നതിനു വളരെ വിശേഷമായ സാധനങ്ങളാണു...

മൺകലം മുതലായതു ഏററവും വിശേഷ തരത്തിൽ നാഗർകോവിൽ, താഴക്കുടി മുതലായ സ്ഥലങ്ങളിൽ ഉണ്ടാക്കുന്നുണ്ടു്. ഈ പ്രദേശങ്ങളിലെ ചളിമണ്ണു ഏററവും മൃദുവായിട്ടുള്ളതും ചുട്ടാൽ ഏററവും നല്ല ചുമന്ന നിറത്തിൽ വരുന്നതും ആകുന്നു. മൺകൂജാക്കൾ, പലമാതിരി ചട്ടികൾ, അനേകതരം മൺഭരണികൾ പലവിധത്തിൽ കുടങ്ങൾ മുതലായ വീട്ടുസാമാനങ്ങൾ ഇവിടത്തെ ഈ മൺ കൊണ്ടു ഉണ്ടാക്കി വരുന്നു ....................................

വീടുകൾ കെട്ടുന്നതിനു ഉപകരിക്കുന്ന സാധനങ്ങൾ.

ഈ രാജ്യത്തിൽ അനേകതരത്തിൽ, കരിങ്കല്ലുകൾ ചെങ്കല്ലുകൾ, വെട്ടുകല്ലുകൾ മുതലായവ ധാരാളം കാണുന്നുണ്ടു്. മലകളിൽ കാണുന്ന പാറകളിൽ നിന്നും അനേക മാതിരിയിൽ കരിങ്കല്ലു വെട്ടിയെടുക്കുന്നുണ്ടു്......ഈ കരിങ്കല്ലുകൊണ്ടു വീടുകളിൽ ഉപകരിക്കുന്ന അനേകസാമാനങ്ങൾ ഉണ്ടാക്കുന്നുണ്ടു്.... കക്കാ നീററി കുമ്മായം ഉണ്ടാക്കിവരുന്നു. കക്കാ നീററി എടുക്കുന്ന കുമ്മായം ഏററവും നല്ലജാതിയാണു്. കൊല്ലം, അമ്പലപ്പുഴ, ഈ പ്രദേശങ്ങളിലാണു് ഈ തൊഴിൽ അധികമായി ചെയ്തുവരുന്നതു്. ...... വീടുകളിൽ ചുവരിൽ പൂശുന്നതിനു ഒരു തരം വെള്ള ചെളിമണ്ണും ഉപയോഗിക്കാറുണ്ടു്............ കന്യാകുമാരി കടപ്പുറത്തു കാണുന്ന ഒരു തരം ചുമന്ന മണലും തിരുവനന്തപുരത്തു കടപ്പുറത്തു കാണുന്ന വെള്ളമണലും സ്വർണ്ണം, വെള്ളി മുതലായവ തേച്ചു മിനുസപ്പെടുത്താൻ നന്നാണു്.....................

തിരുവിതാംകൂറിൽ ഇരണിയൽ ഡിസ്ട്രിക്റ്റിൽ അഭ്രം ഉണ്ടാകുന്നുണ്ടു്. മണ്ണിനടിയിൽ നാലഞ്ചു അടി താഴെ ആയി ഇതു കാണുന്നു. പഴയകാലത്തു ജന്നലിനു കണ്ണാടിക്കു പകരം ധാരാളമായി ഉപയോഗിച്ചു വന്നു. ഇപ്പോഴും തെക്കൻതിരുവിതാംകൂറിലെ കൊട്ടാരങ്ങളിൽ ഈ അഭ്രംകൊണ്ടുള്ള ജന്നലുകൾ കാണാം..........................................

തിരുവിതാംകൂറിലെ വിളവുകളിൽ സസ്യവർഗ്ഗത്തെപ്പററി ഒരു വിവരമായ റിപ്പോർട്ടു ആവശ്യമാകയാൽ അതു കഴിയുന്നടത്തോളം വിസ്താരമായി എഴുതികൊള്ളുന്നു.

അടക്കാ അല്ലെങ്കിൽ പാക്കു് തിരുവിതാംകൂറിലെ ഒരു പ്രധാന വിളവാണു്. ഇതു എല്ലാ ഡിസ്ട്രിക്റ്റിലും എല്ലാ പുരയിടങ്ങളിലും നട്ടുണ്ടാക്കുന്നു. ഈ വൃക്ഷം ഏകദേശം ൩൦ അടി ഉയരം വരെ വളരുന്നു......നട്ടാൽ ഏകദേശം അഞ്ചാറുകൊല്ലത്തിനകം കായ്ക്കാൻ തുടങ്ങുന്നു. ഇതു കുംഭം, മീനം മാസങ്ങളിൽ പൂത്തു കായുണ്ടാകാൻ തുടങ്ങുന്നു. എന്നാൽ മിഥുനം, കർക്കടകം, ചിങ്ങം മാസങ്ങളിലാണു് ധാരാളമായ് ഉണ്ടാകുന്നതു്. പാക്ക ദക്ഷിണ ഇൻഡ്യയിൽ ആണുങ്ങളും പെണ്ണുങ്ങളും മുറുക്കുവാൻ ധാരാളം ഉപയോഗിക്കുന്നു. തിരുവിതാംകൂർ കൊച്ചി മുതലായ സ്ഥലങ്ങളിൽ പാക്ക, വെററില, ചുണ്ണാമ്പു പുകയില ഇതുകളൊട്ടു കൂടിച്ചേർത്തു ഉപയോഗിക്കുന്നു. എന്നാൽ തിരുനൽവേലി മുതലായ സ്ഥലങ്ങളിൽ പുകയില കൂടാതെയാണു് മുറുക്കുന്നതു്. പാക്ക അനേ

കവിധത്തിൽ ഉണക്കി ഉപയോഗിക്കുന്നുണ്ടു. ചില ആളുകൾ പാക്ക എളതായിരിക്കുമ്പോൾതന്നെ പറിച്ചു തോടുകളഞ്ഞു വേവിച്ചു കളിക്കൂട്ടി പാകംചെയ്തു കളിപ്പാക്കായി ഉപയോഗിക്കുന്നു. ചിലർ പാക്ക വാങ്ങി വെട്ടി ഉണക്കി അങ്ങിനെ ഉപയോഗിക്കുന്നു. ചിലർ പഴുത്തപാക്കവാങ്ങി വെള്ളത്തിൽ ഇട്ടു ഉപയോഗിക്കുന്നു. ഈ ദിക്കിൽ നിന്നും കോയമ്പത്തൂർ, തൃശ്ശിനാപ്പള്ളി മധുര, തിരുനൽവേലി മുതലായ സ്ഥലങ്ങളിലേക്കു പാക്ക ഉണക്കി അയക്കുന്നുണ്ടു്..........കഴിഞ്ഞ അഞ്ചുകൊല്ലങ്ങളിൽ ഇവിടെ നിന്നും ഉണക്കിയ പാക്ക അയച്ചുകൊടുത്തിട്ടുള്ളതിനു കണക്കു താഴെ ചേൎക്കുന്നു.

| കൊല്ലം | കണ്ടി. |
|---|---|
| ൧൯൮൦ | ൧൬൩൪ |
| ൧൯൮൧ | ൧൰൯൩ |
| ൧൯൮൨ | ൨൰൮൩ |
| ൧൯൮൩ | ൨൦൰൩ |
| ൧൯൮൪ | ൧൰൮൪ |

ഇതുകൂടാതെ ൩൦,൦൦൦,൦൦ പഴുക്കാപാക്കും ബാംബക്കു അയച്ചുകൊടുത്തിട്ടുണ്ടു്. ഇതു ഈ നാട്ടിലുള്ളവർ ഉപയോഗിച്ചു കഴിഞ്ഞതിന്റെ ബാക്കിയാണു്. ൧൯൩൬ലെ സൎവ്വ പ്രകാരം ഈ നാട്ടിലെ അടക്കാമരത്തിന്റെ മൊത്തസംഖ്യ ൧൦൨,൩൨,൯൬൩ ആണു്.

വെററില

ഇതു തിരുവിതാംകൂറിൽ ധാരാളം ഉണ്ടാകുന്നുണ്ടു്. എന്നാൽ ഇതു അന്യനാട്ടിലേക്കു അയക്കുന്നില്ല ഇവി

ടെയുള്ള ജനങ്ങളുടെ ആവശ്യത്തിലേക്ക ധാരാളം മതിയാകുന്നുണ്ട്.

Cassia trees.

തിരുവിതാംകൂറിലെ വനങ്ങളിലും, ഉൾനാടുകളിലും ധാരാളം ഉണ്ടാകുന്നു......

Cinamon tree.

വനങ്ങളിൽ ഉണ്ടാകുന്നുണ്ട്. മിസ്ററർ ഫക്ക് സാംധാര തിരുവിതാംകൂറിൽ വരുന്നതിനു മുമ്പുഇൗ മരം ഇവിടെയില്ലായിരുന്നു. ഇൗ ധാരയാണു് ഇതിനെ പത്തനാപുരം ഡിസ്ത്രിക്ററിൽ ധാരാളമായി നട്ടുണ്ടാക്കിയതു. ഇതു കൂടാതെ കാപ്പി, ജാതിക്ക. ഗ്രാമ്പൂവ് ഇൗ ചെടികളും അയാൾ കൃഷിചെയ്തുവന്നു. ഏലവങ്ങം അവിടെ നല്ലവണ്ണം ഉണ്ടായിവന്നിരുന്നു. എന്നാൽ സിലോൺ രാജ്യത്തെ ഏലവങ്ങം ഇതിലും വിശേഷമാണെന്നു ലണ്ടൻ കച്ചവടക്കാർ അഭിപ്രായപ്പെടുകയാൽ ഇവിടുത്തെ കൃഷിയിൽ ജാഗ്രത ക്രമേണ കുറഞ്ഞുപോയി ......... പിന്നീടു കല്ലൻ ധാര ഇൗ വക സാധനങ്ങളെ അയാളുടെ തോട്ടങ്ങളിൽ നട്ടു വളർത്തിത്തുടങ്ങി. ഇപ്പോഴും ഇൗവകയെല്ലാം ആ ധാരയുടെ തോട്ടങ്ങളിൽ ധാരാളം കൃഷിചെയ്യാറുണ്ട്................

ഏലം

ഇൗ കൃഷി തൊടുപുഴ, മീനച്ചൽ, മലകളിലും ഹൈറെഞ്ചിലും ധാരാളമായുണ്ട്. ഇൗ കൃഷിയിൽ കുറെ താല്പര്യം കാണിച്ചു ജാഗ്രതയായ് വേല ചെയ്താൽ ധാരാളം വിളവെടുക്കാവുന്നതാണ്. ...............

കഴിഞ്ഞ പത്തുകൊല്ലത്തെ കണക്കിൽ നിന്നു ശരാ

ശരി വൻെറ കഞ്ചി ഏലക്കാ ഈ നാട്ടിൽ ഉണ്ടാകുന്നതായി കാണുന്നു................

### കുരുമുളക

ഇതും ഈ നാട്ടിൽ എല്ലാഡിസ്ത്രിക്ററ് കളിലും ധാരാളമായി ഉണ്ടാകുന്നു.......മുളകുവള്ളി സാധാരണയായ് ഏതെങ്കിലും ഒരു മരത്തിൻെറ മൂട്ടിൽ നട്ടുവളർത്തുന്നു. അതു ൩൦, ൪൦, അടി ഉയരത്തിൽ പടന്നു പോകുന്നു. നല്ല വളമുള്ള സ്ഥലങ്ങളിൽ നട്ടാൽ മൂന്നാം വർഷം കായ്ക്കുന്നു. എന്നാൽ മററു സ്ഥലങ്ങളിൽ അഞ്ചു, ആറു കൊല്ലങ്ങൾ കഴിഞ്ഞു മാത്രമെ 'കായ്ക്കുന്നുള്ളൂ മീനച്ചൽ, മൂവാററുപുഴ ചങ്ങനാശ്ശേരി, കോട്ടയം, ഏററുമാനൂർ ഈ ഡിസ്ത്രിക്ററുകളിലാണ് കുരുമുളക ധാരാളമായി ഉണ്ടാകുന്നതു.........മുളക പഴുത്ത ഉടനെ അതിൻെറ തൊലി കളഞ്ഞു കഴുകി ഉണക്കി വെള്ള കുരുമുളക ഉണ്ടാക്കുന്നു. ഇതു സാധാരണയായി കൊട്ടാരങ്ങൾക്ക മാത്രം വേണ്ടിയാണ്............പച്ചമുളകുകൾ അനേകമാതിരി ഈ നാട്ടിൽ ഉണ്ടാകുന്നു. എന്നാൽ കാന്താരിമുളക ഇവയെല്ലാററിനേയും കാൾ ഏററവും എരിവുള്ളതാണു .........

ഇഞ്ചി, മഞ്ഞൾ ഇവ കോട്ടയം, ഏററുമാനൂർ ചങ്ങനാശ്ശേരി മുതലായ സ്ഥലങ്ങളിൽ ഉണ്ടാകുന്നു.

കപ്പ, മരക്കിഴങ്ങ് അല്ലെങ്കിൽ മരച്ചീനി ഇവ ഈ നാട്ടിൽ ധാരാളം ഉണ്ടാകുന്നുണ്ടു ... കാച്ചിൽ

ചേന, ചേമ്പ്, ചീവക്കിഴങ്ങ്, ചെറുകിഴങ്ങ ഇവയും ഈ രാജ്യത്തു പലസ്ഥലങ്ങളിൽ ഉണ്ടാകുന്നുണ്ട്...

തൊടുപുഴ മലകളിൽ ഉരുളക്കിഴങ്ങ ഉണ്ടാകുന്നതാണ്. ബ്രിട്ടീഷ് റസിഡണ്ട്, ജനറൽ കല്ലൻ ധാര ഇതു പരീക്ഷിച്ചു നോക്കിയതിൽ തൊടുപുഴയിൽ ഉരുളക്കിഴങ്ങ കൃഷി ഏററവും ഫലവത്താകത്തക്കവിധത്തിൽ ചെയ്യാം എന്നു കണ്ടിരിക്കുന്നു.

തിരുവിതാംകൂറിൽ കരിമ്പു ധാരാളമായി ഉണ്ടാകുന്നു എന്നു വരികിലും പഞ്ചസാര ഉണ്ടാക്കുന്നില്ല. എന്നാൽ കോട്ടയം, ഏററുമാനൂർ, ആലങ്ങാട ഈ ഡിസ്ത്രിക്റ്ററുകളിൽ ശക്കര, കരിപ്പെട്ടി ഇതുകൾ ഉണ്ടാക്കുന്നുണ്ട്. ഈ കരിപ്പെട്ടി കൊച്ചിക്കും, പല ബ്രിട്ടീഷ് സ്ഥലങ്ങളിലേക്കും അയക്കുന്നുമുണ്ട്. തെങ്ങ്, പന ഇവയിൽ നിന്നും കരിപ്പെട്ടി ഉണ്ടാക്കുന്നുണ്ട്. കരിപ്പെട്ടി ജനങ്ങൾ ആഹാരത്തിന്നു ഉപയോഗിക്കുന്നതു കൂടാതെ കമ്മായം കൂട്ടുന്നതിന്നും ഉപയോഗിച്ചു വരുന്നു ......................

തിരുവിതാംകൂറിൽ അനവധി തരത്തിലുള്ള എണ്ണകൾ ആട്ടി എടുക്കുന്നുണ്ട്. ഇവയിൽ പ്രധാനമായവ വെളിച്ചെണ്ണ, നല്ലെണ്ണ, പുന്നക്കാഎണ്ണ ഇതുകളാണ്. വെളിച്ചെണ്ണ, പലഹാരങ്ങൾ ഉണ്ടാക്കുന്നതിന്നും, തലയിൽ തേക്കുന്നതിന്നും, വിളക്കുകൊളുത്തുന്നതിന്നും നാട്ടുകാർ ഉപയോഗിച്ചുവരുന്നു. ഈ എണ്ണ തേങ്ങാ ആട്ടി എടുക്കുന്നു. ഈ രാജ്യത്തിൽ എല്ലാ പുരയിടങ്ങളിലും തെങ്ങ ധാരാളമായി നട്ടുവളത്തി

വരുന്നുണ്ട്. ൧൮൯൦-ലെ സർവ്വെപ്രകാരം ഈ നാട്ടിൽ ആകെ. ൫൩,൬൯,൪൦൧ തെങ്ങുകൾ ഉള്ളതായും അവയിൽ നിന്നും ൧൪,൨൦,൭൦,൧൯൦ തേങ്ങ ഉണ്ടായിട്ടുള്ളതായും കാണുന്നു. ഇപ്പോൾ ഈ കൃഷി വർദ്ധിച്ചു ധാരാളമായിട്ടുണ്ട്. ഇയ്യിട ധനമാർ കൂടി തെങ്ങുകൃഷി ധാരാളമായി ചെയ്യിച്ചുവരുന്നുണ്ട്. കഴിഞ്ഞ അഞ്ചുകൊല്ലത്തെ ശരാശരികണക്കുനോക്കിയതിൽ ഈ നാട്ടിൽനിന്നും കയററിഅയക്കുന്നവെളിച്ചെണ്ണയുടെതുക ൧൦൬൯൨ കണ്ടി ആണെന്നുകാണുന്നു. ഇതുകൂടാതെ ൨൦,൦൦൦ കണ്ടികൊപ്രായും, ൪൯,൦൦൦൦൦ തേങ്ങയും അന്യരാജ്യങ്ങളിലേക്കു കൊല്ലംതോറും കയററി അയച്ചുവരുന്നു. ഈ രാജ്യത്ത് ഉദ്ദേശം ൬൦,൦൦,൦൦,൦൦൦ തേങ്ങയും ൧൪,൪൬൨ കണ്ടി വെളിച്ചെണ്ണയും കൊല്ലംതോറും ചിലവാകുന്നുമുണ്ട്. തേങ്ങയിൽനിന്നു എണ്ണയാട്ടിയെടുത്തതിന്റെശേഷം അതിന്റെ പിണ്ണാക്കു പശുക്കൾക്കും മററും ആഹാരത്തിനായി ഉപയോഗിക്കുന്നു. എന്നുവേണ്ട ഈ വൃക്ഷത്തിൽ നിന്നുണ്ടാകുന്ന സകലവസ്തുവും ജനങ്ങൾക്കു ഉപകാരമുള്ളവതന്നെ.

എള്ളെണ്ണ(നല്ലെണ്ണ)തേച്ചു കുളിക്കുന്നതിനും ക്ഷേത്രങ്ങളിൽവിളക്കു കൊളുത്തുന്നതിനും മററും ഉപയോഗിക്കുന്നു. ഇതു എള്ളു ആട്ടി എടുക്കുന്നു. ഈ ധാന്യം തിരുവിതാംകൂറിൽ ധാരാളമായുണ്ടാകുന്നുണ്ട്. ഇവിടങ്ങളിൽ ആണുങ്ങളും പെണ്ണുങ്ങളും എല്ലാപേരും ഈ എണ്ണ കുളിക്കാൻ ഉപയോഗിക്കുന്നുണ്ട്. ഈ രാജ്യത്തെ ആവശ്യംകഴിഞ്ഞു ൫൦ കണ്ടി എണ്ണയോളം അന്യരാജ്യങ്ങളിലേക്കു അയക്കുന്നുമുണ്ട്. .........

ആവണക്കൻകുരു ഈ നാട്ടിൽ ഉണ്ടാകുന്നുണ്ട്. തോവാള, ചെങ്കോട്ട ഈ ഡിസ്ത്രിക്ടുകളിലാണ് അവ അധികമുള്ളത്. ഈ കുരുക്കളിൽ നിന്നും ആവണക്കെണ്ണ ഉററി എടുക്കുന്നു. പൂവത്തെണ്ണ, ഇലുപ്പ എണ്ണ, ഓടൽഎണ്ണ, കരിഞ്ഞോട്ടെണ്ണ ഇവകളും ഈ നാട്ടിൽ ഉററി ഉണ്ടാക്കാറുണ്ട്...............

മരവെട്ടി എണ്ണ വടക്കൻ ദിക്കുകളിൽ ധാരാളം കാണുന്ന മരവെട്ടി വൃക്ഷത്തിന്റെ കുരുക്കളിൽ നിന്നും ആട്ടി എടുക്കുന്നു. ഇത് സാധാരണയായി വിളക്കു കൊളുത്താൻ ഉപയോഗപ്പെടുത്തുന്നു. ഈ എണ്ണ കുഷ്ഠരോഗത്തിന് ഒരു ശരിയായ ഔഷധമായി വിചാരിച്ചു വരുന്നുണ്ട്..........എത്രയും പഴക്കംചെന്ന എണ്ണ ഈ ദീനത്തിന് ഏററവും ശരിയായ ഫലത്തെ ചെയ്യുന്നതാണ് ........... പുൽതൈലം പത്തനാപുരം മുതലായ സ്ഥലങ്ങളിൽ ഉണ്ടാക്കുന്നു. ഏലവങ്ങം, ജാതിക്ക, ഗ്രാമ്പു എന്നിവകളിൽനിന്നും മുൻകാലങ്ങളിൽ എണ്ണ എടുത്തുവന്നു. എന്നാൽ ഇപ്പോൾ അങ്ങിനെ ചെയ്യാറില്ല ..................

മരുന്നുസാധനങ്ങൾ:—ഈ ഇനത്തിൽ തിരുവിതാംകൂറിൽ അനേക സാധനങ്ങൾ ഉണ്ടാകുന്നുണ്ട്.

................................................................

നാരുവർഗ്ഗം

നാരുള്ള ചെടികളും, വൃക്ഷങ്ങളും ഈ നാട്ടിൽ അനേകം ഉണ്ട്. കടച്ച, കൈത, വാഴ ഇവ ഈ വർഗ്ഗത്തിൽ പ്രധാനമായവ ആണ്. കടച്ചനാര് ഇവിടെ ആരും അധികമായി എടുത്ത് ഉപയോഗിക്കാറില്ല വാഴ തിരുവിതാംകൂറിൽ ധാരാ

ളം കൃഷിചെയ്യുന്നുണ്ട്. വാഴനാരും അനേക ഇനത്തിൽ ഇവിടെ ധാരാളമായി കിട്ടുന്നു. എന്നാൽ ഇതിനെ ആരും ഒന്നിനും ഉപയോഗിച്ചു കാണുന്നില്ല. ഈയിടെ ഒരുവക വാഴനാര് വളരെ ഉപയോഗമുള്ളതാണെന്ന് കണ്ട് അതു ശേഖരപ്പെടുത്തി വരുന്നുണ്ട്. ഈ നാര് വളരെ ബലമുള്ളതും, കാഴ്ചക്കു ഭംഗിയുള്ളതും ആണ്. ഇതു് ഏത്തൻ വാഴയുടെ നാരാണ്.........................................

ഈ വാഴ വടക്കൻ ദിക്കുകളിൽ ധാരാളം ഉണ്ടാകുന്നു. ഈ വാഴനാരുകൊണ്ട് ഏതെങ്കിലും ഉപയോഗമുള്ള സാധനങ്ങൾ ഉണ്ടാക്കുന്ന പക്ഷം വേണ്ടിടത്തോളം നാര് ഈ നാട്ടിൽ ശേഖരിക്കാവുന്നതും അതു വളരെ ആദായപ്രദമാകുന്നതും ആണ്...... ..... ...............തിരുവിതാംകൂറിലെ കയറു വ്യാപാരം ഏററവും പ്രസിദ്ധപ്പെട്ടതാണ്. ഭൂലോകത്തിൽ അനേക പ്രധാന സ്ഥലങ്ങളിലേക്കു ഈ രാജ്യത്തുനിന്നും കയർ അയച്ചു കൊടുക്കുന്നുണ്ട്. ഈ കയറ് തേങ്ങയുടെ ചകിരി പിരിച്ചുണ്ടാക്കുന്നു. ഈ കയറുകൊണ്ടു വടങ്ങൾ, കയററു പായ്കൾ മുതലായ അനേക സാധനങ്ങൾ ഇവിടെ ഉണ്ടാക്കുന്നു. കയറു പിരിച്ചുണ്ടാക്കുന്ന ഡിസ്ത്രിക്ററുകൾ, പറവൂർ, ചേർത്തല, വൈക്കം, അമ്പലപ്പുഴ, കരുനാഗപ്പള്ളി, കാർത്തികപ്പള്ളി, കൊല്ലം, നെയ്യാററുങ്കര, വിളവംകോട് ഇവകളാണ്. തൊണ്ടു വെള്ളത്തിൽ ഇട്ടു അഴുക്കി അതിനെ തല്ലി ചകിരി എടുത്തു പിരിച്ചാണ് കയറുണ്ടാക്കുന്നതു്.........................................

പനകളിൽ നിന്നും ഒരു വക നാർ ഉണ്ടാക്കി... എടുക്കുന്നുണ്ടു്. ഇതു എത്രയും ബലമുള്ളതാണു്. ...............പാക്കത്തോട്ടിൽ നിന്നും ഒരുവക നാർ പിരിച്ചു എടുക്കാവുന്നതാണു്. ഇതു എത്രയും മൃദുവായ നൂൽപോലെ ഇരിക്കുന്നതും, ഇതു പിരിച്ചു നല്ല (towel) ടവ്വൽ ഉണ്ടാക്കാവുന്നതും ആണു്. ഈ വ്യവസായം ശരിയായി നടത്തുന്നതായാൽ അധികം ചിലവില്ലാതെ തന്നെ പാക്കത്തോട്ട് ധാരാളം ശേഖരിക്കാവുന്നതാണു്. ഇതു കടലാസുണ്ടാക്കുന്നതിനും ഉപയോഗമുള്ളതായി അറിയുന്നുണ്ടു്............... ചണമ്പും ഈ നാട്ടിൽ ഉണ്ടാകാറുണ്ടു്. പണ്ടു ആലപ്പുഴയിൽ ചണമ്പുകൊണ്ടു ഒരു മാതിരി കാൻവസ്സും (Canvas) ഉണ്ടാക്കിവന്നിരുന്നു. എന്നാൽ ഇപ്പോൾ ആ വേല ആരും ചെയ്യുന്നില്ല............

തിരുവിതാംകൂർ വനങ്ങളിൽ അനവധി വിലപിടിച്ചതും മനോഹരമായതും ആയ വൃക്ഷങ്ങൾ ഉണ്ടു്. ഇപ്പോൾ ഏകദേശം ൨൦-൩൦ ഇനങ്ങൾ മാത്രമെ സാധാരണമായി പുര പണിക്കും മററും ഉപയോഗിക്കാറൊള്ളു. എന്നാൽ എന്റെ അഭിപ്രായത്തിൽ ഈ വനങ്ങളിൽ ഉണ്ടാകുന്ന ൧൦൦ ഇനത്തിലധികം ഉള്ള തടികൾ ആ വകക്കും മററും ഉപയോഗപ്പെടുത്തുവാൻ തക്കതായുണ്ടു് എന്നാണു്...............

ഗോതമ്പു്, വാർലി ഇവ തിരുവിതാംകൂറിൽ കൃഷി ചെയ്യാറില്ല. പക്ഷെ റസിഡണ്ടു് കല്ലൻ ധൊര അവർകൾ ഈ ധാന്യങ്ങളെ തൊടുപുഴയിൽ അദ്ദേഹത്തിന്റെ തോട്ടത്തിൽ പരീക്ഷാർത്ഥം കൃഷി ചെയ്തു

നോക്കി. എന്നാൽ അവയെ ശരിയായ് ഫലവത്താക്കാൻ വളരെ പ്രയാസം എന്നു കണ്ടിട്ടു ക്രമേണ ആ കൃഷി വേണ്ടെന്നു വയ്ക്കുക ആണു് ചെയ്തതു്.

പലതരത്തിലുള്ള നെല്ലു ഈ നാട്ടിൽ കൃഷിചെയ്യാറുണ്ടു്. അതിൽ നാഞ്ചിനാട്ടും, കുട്ടനാട്ടും ഉണ്ടാകുന്ന നെല്ലാണു വിശേഷമായിട്ടുള്ളതു്......................

ജന്തുവർഗ്ഗം.

ഇവിടത്തെ വനങ്ങളിൽ ആന, കടുവാ, കടമാൻ, ചെന്നായ്, കരടി, പുലി മുതലായ മൃഗങ്ങളും അനവധി പക്ഷികളും, ഇഴയുന്ന ജന്തുക്കളുംഉണ്ടു്.......

തൊഴിൽ-വ്യവസായം.

ഈ നാട്ടിൽ അനേക വിശേഷ വേലക്കാർ ഉണ്ടു്. അനേകവിധത്തിൽ മുണ്ടുനെയ്ത്തു, പായ്നെയ്ത്തു കൊത്തുപണി ഇവയെല്ലാം ഏററവും കമനീയമാംവണ്ണം ചെയ്തുവരുന്നു. തിരുവിതാംകൂറിലെ ചാലിയന്മാർ ആശാരികൾ, തട്ടാന്മാർ, ചിത്രമെഴുത്തുകാർ, കൊത്തുവേലക്കാർ ഇവരെല്ലാം അവരവരുടെ തൊഴിലിൽ കീർത്തികേട്ടവർ ആണു്.

കോട്ടാർ, വടശ്ശേരി, ഇരണിയൽ, കുളച്ചൽ, ബാലരാമപുരം, കടക്കാവൂർ മുതലായ സ്ഥലങ്ങളിൽ അനേക വിധത്തിൽ മുണ്ടു നെയ്യുന്നുണ്ടു്. കോട്ടാററിലെ വേലക്കാരാണു് ഇവരിലെല്ലാററിലും മുന്നിട്ടു നില്ക്കുന്നതു്.

ഇവർ മുണ്ടുകൾ കൂടാതെ ധാരമാരുടെ ഉടുപ്പുകൾക്കും മററും ഉപയോഗിക്കാവുന്നതായ ചെക്കുകൾ മുതലായവയും നെയ്യുന്നുണ്ടു്.

ധ്വരമാരുടെ കൈയ്യുറ കാലുറ ഇതുകൾ ചില പട്ടക്കാരന്മാർ തിരുവനന്തപുരത്തും അഞ്ചുതെങ്ങിലും ഉണ്ടാക്കുന്നു. ഇവയെല്ലാം നൂലുകൊണ്ടാണു ഉണ്ടാക്കുന്നതു്. കിന്നരി വേലകളും ഏററവും വിശേഷമാതിരി ഈ നാട്ടിൽ ചെയ്തുവരുന്നുണ്ടു്.......

...............കൊത്തുപണികളിൽ ഈ നാട്ടിലെ വേലക്കാർ വളരെ ഖ്യാതി കേട്ടിട്ടുണ്ടു്. ദന്തത്തിൽ ഇവർ ചെയ്യുന്ന വേലകൾ ഏററവും കമനീയമായിരിക്കും.

ദന്തവേലക്കാരിൽ ഏററവും പ്രധാനികളായി രണ്ടു കുടുംബക്കാർ തിരുവനന്തപുരത്തുണ്ടു്. ഇവൎക്കു ഇപ്പഴത്തെ മഹാരാജാവു തിരുമനസ്സുകൊണ്ടു ഓരോ സമ്മാനങ്ങൾ കൊടുത്തു അവരെ നല്ലവണ്ണം പ്രോത്സാഹിപ്പിക്കുന്നുണ്ടു്. ൧൮൫൧-ലെ ലണ്ടൻ പ്രദൎശനത്തിനു അയക്കാനായി മഹാരാജാവു തിരുമനസ്സിലെ കല്പന പ്രകാരം ഈ വേലക്കാർ ദന്തത്തിൽ താമരപ്പൂ, റോസ്, ആമ്പൽ എന്നീ പുഷ്പങ്ങൾ ഉണ്ടാക്കി അവയെ വേല തീൎത്തു തിരുമനസ്സിലെ മുമ്പാകെ കാഴ്ച വെച്ച സമയം വേലയുടെ ഭംഗികണ്ടു് സന്തോഷിച്ചു് ആ കുടുംബത്തിലെ പ്രധാനിയായ സുബ്രഹ്മണ്യനു കല്പിച്ചു ഒരു വള സമ്മാനം കൊടുത്തു.

ദന്തത്തിൽ ഇവർ എന്തു വേലകൾ വേണമെങ്കിലും ചെയ്യുന്നതാണു്. ഈ വിഷയത്തിൽ ചൈനാവേലക്കാരെക്കാൾ ഇവർ സമൎത്ഥന്മാരാണെന്നു എനിക്കു ധൈൎയ്യമായി പറയാം.

കടലാസ്സ്.

ഒരുമാതിരി ബ്രൌൺ കടലാസ്സ് ചെങ്കോട്ടയിൽ കുറെ നാളായി ഉണ്ടാക്കിക്കൊണ്ടിരുന്നു എന്നാൽ ഇപ്പോൾ അതു് ഉണ്ടാക്കാറില്ല. റവറൻറു മിസ്റ്റർ മീഡ് ധാര ഇപ്പോൾ കടലാസുണ്ടാക്കുന്ന വിഷയത്തിൽ വേണ്ട ശ്രമം ചെയ്തുവരികയാണു്. സക്കാരിൽ നിന്നും അദ്ദേഹത്തിനു വേണ്ട സഹായവും ചെയ്തുകൊടുക്കുന്നുണ്ടു്.

അച്ചടിവേലയും തിരുവിതാംകൂറിൽ കോട്ടയം, തിരുവനന്തപുരം, നെയ്യൂർ, നാഗർകോവിൽ ഇവിടങ്ങളിൽ ചെയ്യാറുണ്ടു്. തിരുവനന്തപുരത്തു സക്കാർ പ്രസ്സ് കൂടാതെ കേരളവിലാസം പ്രസ്സ് എന്ന പേരിൽ ഒരു പ്രൈവെററ് അച്ചുകൂടവും ഈയിടെ ഏൎപ്പെടുത്തീട്ടുണ്ടു്.

ഇവിടെ മലയാളത്തിലും ഇംഗ്ലീഷിലും അക്ഷരങ്ങളും വാക്കുന്നുണ്ടു്. ഇതു നല്ല സ്ഥിതിയെ പ്രാപിച്ചു ഈ രാജ്യത്തിനു വളരെ ഉപകാരത്തെ ചെയ്യുമെന്നു ഞാൻ വിശ്വസിക്കുന്നു... ... ... ...
... ... ... ... ... ...
... ... ... ... ... ...
... ... ... ... ... ...

തിരുവനന്തപുരം,<br>൩൧-൧൨-൧൮൭൪.

എന്നു്<br>പോലീസു ശിരസ്തദാർ,<br>ശങ്കുണ്ണിമേനവൻ.

ശങ്കുണ്ണിമേനവൻ ബ്രിട്ടീഷുശീമക്കാരനായിരുന്നിട്ടും തിരുവിതാംകൂറിലെ ഉൽപ്പന്നങ്ങൾ, വ്യവസായങ്ങൾ മുതലായ സകലസംഗതികളും മനസ്സിലാക്കി ഇത്രസരസവുംസാരഗർഭവുമായ്ക്കൊരു റിപ്പോർട്ടെഴുതിഅയച്ചതു് വിചാരിക്കുമ്പോൾ ആർക്കാണു മേനവന്റെ ബുദ്ധിശക്തിയെയുംസാമർത്ഥ്യത്തെയും പററി ബഹുമാനം തോന്നാത്തതു? ഇങ്ങനെയുള്ള ഒരു റിപ്പോർട്ടിനെ മദ്രാസ് കമ്മററി അഭിനന്ദിച്ചതും മേനവനു ബഹുമതി മുദ്ര സമ്മാനിച്ചതും ഒട്ടും അതിശയവും അല്ലല്ലൊ?

ലണ്ടൻ പ്രദർശനത്തിനും മദ്രാസു പ്രദർശനത്തിനും സാമാനങ്ങൾ ശേഖരിച്ചയക്കുന്നതിൽ ശങ്കുണ്ണിമേനവൻ കാണിച്ച താല്പര്യത്തെയും അതിലുണ്ടായ വിജയത്തെയും കണ്ടിട്ടു ൧൮൫൫-ലെ പാരിസ്സ് പ്രദർശനത്തിനു സാമാനങ്ങൾ ശേഖരിച്ചയക്കാനു തിരുവിതാംകൂറിൽ നിയമിച്ച കമ്മററിയിലും ശങ്കുണ്ണിമേനവനെ ഒരു മെംബറായി നിയമിച്ചു. ഈ പ്രദർശനത്തിനും അനേക സാധനങ്ങൾ തിരുവിതാംകൂറിൽ നിന്നും അയക്കപ്പെട്ടുകയും അവയെല്ലാം വളരെ ശ്ലാഘിക്കപ്പെട്ടുകയും ചെയ്തു.

൧൮൬൭-ലും പാരീസിൽ വച്ചു് ഒരു പ്രദർശനം നടന്നു. ഇതിലേക്കും ശങ്കുണ്ണിമേനവൻ അനവധി സാധനങ്ങൾ ശേഖരിച്ചയക്കയും അവയെല്ലാം വളരെ ശ്ലാഘിക്കപ്പെട്ടുകയും ചെയ്തു.

൧൮൬൮-ൽ മലബാർ കളക്ടറുടെ ഉത്സാഹത്താൽ കോഴിക്കോട്ടുവച്ചു് ഒരു പ്രദർശനം നടത്തപ്പെ

ടു. ബ്രിട്ടീഷ് മലബാറിലെ ഒരു പ്രജ എന്ന നിലയിൽ ശങ്കുണ്ണിമേനവൻ അനേകസാധനങ്ങൾ പ്രദൎശനത്തിനയക്കയും ബ്രിട്ടീഷ് ഗവൎമ്മെന്റിന്റെ പ്രീതിക്കു പാത്രീഭവിക്കയും ചെയ്തിട്ടുണ്ടു്.

൧൦൪൩-ൽ തിരുവനന്തപുരത്തു് ഒരു കൃഷി പ്രദൎശനം നടന്നു. ഇതിലേക്കു ചേൎത്തല ഡിവിഷനിൽ നിന്നും ശങ്കുണ്ണിമേനവൻ പേഷ്കാർ അയച്ച സാധനങ്ങൾക്കു, അനവധി സമ്മാനങ്ങൾ കിട്ടുകയും ദിവാൻ സർ. ടി. മാധവരായർ ഇവയെപ്പററി വളരെ സന്തോഷിക്കയും ചെയ്തിട്ടുണ്ടു്.

ഇങ്ങനെയുള്ള വിഷയത്തിൽ ശങ്കുണ്ണിമേനവന്റെ ശ്രദ്ധ ധാരാളം പതിച്ചിരുന്നു എന്നു വിചാരിച്ചു അദ്ദേഹത്തിനു കച്ചേരി ജോലിയിൽ ഉപേക്ഷ ഉണ്ടായിരുന്നു എന്നു വിചാരിച്ചുപോകരുതു്. "കച്ചേരിയിൽ ഉള്ള ഉദ്യോഗസ്ഥന്മാരിൽ വച്ചു ഏററവും ജാഗ്രതയോടെ ജോലിചെയ്യുന്ന ഉദ്യോഗസ്ഥനാണു ശങ്കുണ്ണിമേനവൻ" എന്നു കൂടക്കൂടെ ദിവാൻജി അഭിപ്രായപ്പെട്ടുവന്നിരുന്നു. ശങ്കുണ്ണിമേനവനോടു ദിവാൻജിക്കു പ്രത്യേകം താല്പൎയ്യമായിരുന്നതിനാൽ ദിവാൻ സർക്യൂട്ടായി പോകുന്ന സമയങ്ങളിൽ കച്ചേരിയിൽ സകല കാൎയ്യങ്ങളും ശങ്കുണ്ണിമേനവനെ ഏല്പിച്ചാണു് പോകുന്നതു. താഴെ ചേൎക്കുന്ന ചില എഴുത്തുകളിൽ നിന്നു ദിവാൻജിക്കു ശങ്കുണ്ണിമേനവനെപ്പററിയുള്ള അഭിപ്രായം എന്തായിരുന്നു എന്നു നമുക്കു മനസ്സിലാക്കാം.

I

"....വൎത്തമാനങ്ങൾക്കു കൊടുത്തയച്ച കടലാസ് വന്നു ചേൎന്നു വസ്തുത മനസ്സിലാകുകയും ചെയ്തു. വിക്കിൻ

സ്സിന്റെ കത്തു അപായംവന്ന കാൎയ്യത്തിൽ ശിരസ്തദാരചെയ്ത വിചാരണകൾ ഒക്കയും ശരിയായിട്ടുതന്നെ കാണുന്നു ഇപ്പോൾ സ്വാമിപ്പവൎകൾ അവിടെവന്നിട്ടുള്ളതാകകൊണ്ടു ആ വകയ്ക്കു ഇനിയും വേണ്ടുന്ന വിചാരണകൾ കഴിച്ചു റിഗ്ഗുലെഷന്നു വിരോധം കൂടാതെ ചട്ടംകെട്ടികൊള്ളുകയും വേണം. ചിറയിൻകീഴ കാൎയ്യം നാം അവിടെ എത്തുന്ന സമയം വിചാരണ ചെയ്യുന്നതിന്നു നിശ്ചയിച്ചിരിക്കുന്നതാകകൊണ്ടു അക്കാൎയ്യത്തെക്കുറിച്ചു ഹജ്ജുർ പോലീസിൽ എന്തെങ്കിലും വിസ്താരങ്ങൾ നടന്നിട്ടുള്ളതായിരുന്നാൽ ആയ്തും എടുപ്പിച്ചു ഒരു പിള്ളയെ നാം ചിറയിൻകീഴ വരുന്ന സമയത്തു അവിടെ ഹാജരാകുന്നതിന്നു ചട്ടംകെട്ടി അയക്കണം. ബിംബത്തിന്റെ കാൎയ്യത്തിന്നു നാം അവിടെ വന്നിട്ടു ഒക്കയും സായ്പവൎകളെ ബോധിപ്പിച്ചു ചട്ടംകെട്ടുകയും ചെയ്യും. അക്കാൎയ്യത്തിൽ ആലപ്പുഴ പാൎക്കുന്നകൊമ്പിണികളുടെ ഉത്സാഹക്കുറവും അജാഗ്രതയും വളരെ ഉണ്ടു. ധനു ൩-ാംനു- ആലപ്പുഴ നിന്നും പുറപ്പെട്ടു ആറന്മുള ചെന്നു ഭഗവൽദൎശനവും പ്രാൎത്ഥന മുതലായതും കഴിച്ചുംകൊണ്ടു ഇന്നേദിവസം കൊല്ലത്തു വന്നുചേൎന്നിരിക്കുന്നു. ഇവിടെ ഒന്നു രണ്ടു ദിവസം കൂടെ താമസം ഉണ്ടു. തിരുമേനിക്കു സൌഖ്യമായിട്ടു എഴുന്നള്ളിയിരിക്കുന്ന അവസ്ഥയ്ക്കും വൎത്തമാനങ്ങൾക്കു എഴുതിവരികയും വേണം. ഇരച്ചുസ്തിക്കു എഴുതിയ ദിവാൻ കൃഷ്ണരായർ(ഒപ്പു)

൧൦൩൩-ാമാണ്ടു മീനമാസം ൧൮-ാംനു-

## II

മുതുകേശ മുതലിയാരു * വന്നു ചേൎന്ന അവസ്ഥയും മററു വിവരങ്ങൾ കൊണ്ടും ൨൯-ാംനു- എഴുതിയ കടദാസു വന്നു ചേരുകയും ചെയ്തു. മുതലിയാരു വന്നതിന്റെ ശേഷം ചെന്നു കണ്ടു വേണ്ടുന്നതിനെ അന്വേഷിക്കയും മുഖംകാണിപ്പാനിടവരികയും ചെയ്തുകൊണ്ടു വളരെ സന്തോഷമായി. ഇപ്രകാരം ഓരോ സ്ഥലങ്ങളിൽനിന്നും വരുന്ന ആളുകളെ സന്തോഷിപ്പിക്കുന്നതല്ലൊ അന്യോന്യ വിശ്വാസ വൎദ്ധനയ്ക്കും ബഹുമാനത്തിനും ഹേതുകരമാകുന്നതു.

........ശിരസ്തദാരുടെ എഴുത്തുംപ്രകാരം വേണ്ടുന്ന ജാഗ്രതകൾ ഒക്കയും ചെയ്യുന്നതിനു പറവൂർ തഹശീൽദാൎക്കു ഉത്തരവും കൊടുത്തയച്ചിട്ടുണ്ടു്. ൮-ാംനു- വരെ ആലപ്പുഴെ താമസിക്കുമെന്നും ഇവിടെ വച്ചു തമ്മിൽ കാണുന്നതിനു ഇട ഉണ്ടാകുമെന്നും തോന്നുന്നില്ല. എന്നാൽ കൊച്ചി, തൃശ്ശൂർ ഈ ദിക്കുകളിൽ വച്ചു കണ്ടുകൊള്ളാമെന്നു വിചാരിക്കുന്നു. വിശേഷമായിട്ടു ഒന്നുമില്ല. മുതലിയാരു അവിടെ നിന്നും പുറപ്പെടുന്ന വിവരത്തിനും വൎത്തമാനങ്ങൾക്കും എഴുതി വരികയും വേണം. ഇച്ചെയ്തിക്കു എഴുതിയ ദിവാൻ കൃഷ്ണരായർ (ഒപ്പു്)

൧൦൩൨-ാമാണ്ടു മീനമാസം ൨-ാംനു-

## III

വൎത്തമാനങ്ങൾക്കു കൊടുത്തയച്ച കടദാസു് വന്നു ചേൎന്നു..........മഹാരാജമാന്യ രാജശ്രീ റസിഡണ്ടുസാ

---

* ഈ മുതലിയാരു ബ്രിട്ടീഷിലെ ഒരു വലിയ ഉദ്യോഗസ്ഥനായിരുന്നു. തിരുവിതാംകൂർരാജ്യം കാണ്മാനായിട്ടാണു് വന്നിരുന്നതു്.

യിപ്പ് വർകൾ പോഞ്ഞിക്കര എത്തിയതിനാൽ സാ
യ്പവർകളെ കാണുന്നതിനായിട്ട ൭-ാംനു- ഇവിടെ നി
ന്നും പുറപ്പെട്ട വൈക്കത്തുചെന്നു അന്നും പിറെറ
ന്നാൾ രാത്രി വരെയും അവിടെ താമസിച്ചു ൬-ാംനു-
പോഞ്ഞിക്കര എത്തി അന്നും ൮-ാംനു-യും സായ്പവർ
കളെ കണ്ട സംസാരിച്ചും കൊണ്ട ൮-ാംനു- രാത്രി
തന്നെ പുറപ്പെട്ടു. ൯-ാംനു- കാലത്തു ആലപ്പുഴ എ
ത്തുകയും ചെയ്തു വൈക്കത്തു എത്തിയ സമയവും
അഞ്ചാറുതുണ്ട വ്യാജപ്പുകയിലയും ഒന്നു രണ്ട കള്ള
ന്മാരെയും കിട്ടിയിട്ടുണ്ട്. പുകയില വന്നഴിയാതെയി
രിക്കേണ്ടുന്നതിന്ന് ആകുന്നവിധം ഒക്കയും പ്രയാസ
പ്പെട്ട ചട്ടം കെട്ടിയിട്ടും ഒരു അരച്ച്യും വരുന്നില്ല. മ
തകേശമുതലിയാര ൯-ാംനു- രാത്രി അമ്പലപ്പുഴ വ
ന്നു ഊണുകഴിഞ്ഞു ഉടൻ തന്നെ വടക്കോട്ട പോയ
പ്രകാരം കേട്ടു. നാം ഇവിടെ എത്തിയ വിവരം അ
റിയാഴികകൊണ്ട ഇറങ്ങാതെ പോയതെന്നു തോന്നു
ന്നു. ൧൨-ാംനു- വരെ ഇവിടെ താമസിച്ചു, ൧൩-ാം
തീയതി കൊല്ലത്തു എത്തി കിസ്തിടെൻറ വകക്ക ചട്ടം
കെട്ടിയും വച്ച അങ്ങോട്ട വരുന്ന കാര്യം ആലോചി
ക്കയും ചെയ്യും. അവിടെ വർത്തമാനങ്ങൾക്കും തിരു
മേനിക്ക സൌഖ്യമായിരിക്കുന്ന അവസ്ഥക്കും എഴുതി
വരണം. ഇരച്ചയ്യിക്ക എഴുതിയ ദിവാൻ കൃഷ്ണരായർ
(ഒപ്പ്")

൧൦൩൨-ാമാണ്ട മീനമാസം ൧൦-ാംനു-

P. S. "During my absence you know every
one of the Cutcherry should be more attentive

both in Pagoda and Palace which is more credit to myself and comfort to our Benefactor."

V. K.

൧൦൩൩-ാമാണ്ടു നടന്ന മുറജപത്തിനിടയ്ക്കു ദിവാൻ കൃഷ്ണരായർ മരിച്ചു. ഉടൻ തന്നെ ആരെയാണു് ദിവാൻജിയായി നിയമിക്കേണ്ടതെന്നു ആലോചനയായി. രണ്ടുപേഷ്കാരന്മാർ ഉള്ളതിൽ ഒന്നാ ധാരായരും മറേറതു രാമൻമേനവനും ആയിരുന്നു. സർവ്വീസുകൊണ്ടും, റവന്യൂ പരിചയം കൊണ്ടും രാമൻമേനവനായിരുന്നു ദിവാൻ വേലക്കു അധികം അവകാശം ഉണ്ടായിരുന്നതു്. എങ്കിലും അന്നത്തെ കാലാവസ്ഥക്കു ഇംഗ്ലീഷ്ഭാഷയിൽ നല്ല പരിജ്ഞാനിയും രാജ്യതന്ത്രവിദഗ്ദ്ധനും പ്രഖ്യാതനും ആയ ഒരാൾ മന്ത്രിപദം അലങ്കരിക്കേണ്ടതു അത്യാവശ്യമായിരുന്നു. കൃഷ്ണരായർ ദിവാൻജിയുടെ മരണത്തെപ്പററി പലതരത്തിലുള്ള ആക്ഷേപങ്ങളും പുറപ്പെട്ടിരുന്നു. ഉദ്യോഗസ്ഥന്മാരുടെ ശമ്പളങ്ങൾ അധികകാലമായി ബാക്കിയായിരുന്നു. പോലീസ്സുകാരുടെ നടപടി ജനദ്രോഹകരമായി പരിണമിച്ചു കുത്തകകളുടെ ഭരണം (പ്രത്യേകിച്ചു മുളകുകുത്തകയുടെ) ഏററവും ഉപദ്രവകരമായിത്തീൎന്നു. ക്രിസ്ത്യൻമതത്തെ സ്വീകരിച്ചു കീഴ്ജാതിക്കാരുടെ തീണ്ടൽ കാൎയ്യത്തിൽ പ്രവൎത്തിച്ചുവന്ന അച്ചനയാംപാതിരിമാരുടെ ദ്വേഷത്തിനു വഴിയാക്കി. മദ്രാസ്സു്, കൽക്കട്ടാ, സിലോൺ മുതലായ സ്ഥലങ്ങളിലെ വൎത്തമാനപത്രങ്ങൾ ദിവാൻ